

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 05 No. 36 THE ONLINE OFFICIAL NEWS BULLETTIN 2022 September 03


## തേജസ്കരണകാലം | SEASON OF TRANSFIGURATION | ܥܕܢܐ ܕܓܠܝܢܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 4 ♪4 3rd Sunday after Shunoyo Comm. of St. Dioscoros of Alexandria | 5 ♪8 | 6 ♪4 | 7 ♪8 | 8 ♪1 Mawlodeh d yeldas Aloho ✠Feast of the Birth of St. Mary - the Mother of God | 9 ♪8 Comme. of St. Mary's Parents - Yuyakim and Hanna | 10 ♪4 |




പരിശുദ്ധ ബസേലിയോസ് മാർത്തോമ മാത്യൂസ് മൂന്നാമൻ കാതോലിക്കാ ബാവായ്ക്ക് ഡൽഹി ഭദ്രാസനം ഒരുക്കിയ ഊഷ്മളമായ വരവേൽപ്പ്.



പരിശുദ്ധ കാതോലിക്കാ ബാവാ കോഴിക്കോട്ടെ മാതൃഭൂമി ആസ്ഥാനം സന്ദർശിച്ചു.



കോതമംഗലത്ത് സാന്ത്വനം സ്പെഷ്യൽ സ്കൂളിന്റെ ഓണാഘോഷവും സ്മാർട്ട് ക്ലാസ്സ് ഉദ്ഘാടനവും ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ നിർവ്വഹിച്ചു. സഭാ സ്ഥാനികളായ ഫാ. ഡോ. തോമസ് വർഗ്ഗീസ് അമയിൽ (വൈദിക ട്രസ്റ്റി), റോണി വർഗ്ഗീസ് എബ്രഹാം (അൽമായ ട്രസ്റ്റി), അങ്കമാലി ഭദ്രാസനത്തിൽ നിന്നു തെരഞ്ഞെടുക്കപ്പെട്ട സഭാ മാനേജിംഗ് കമ്മിറ്റി അംഗങ്ങൾ എന്നിവർക്ക് സ്വീകരണം നൽകി.



പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തയുടെ 42 ഓർമ്മ പെരുന്നാൾ പാമ്പാടി ദയറായിൽ ആചരിച്ചു. പെരുന്നാൾ ശുശ്രൂഷകൾക്ക് യൂഹാനോൻ മാർ ദിയസ്കോറോസ്, തോമസ് മാർ ഇവാനിയോസ്, ഗീവർഗീസ് മാർ തെയോഫിലോസ്, സക്കറിയ മാർ സേവേറിയോസ് മെത്രാപ്പോലീത്താമാർ കാർമികത്വം വഹിച്ചു.



അഖില ലോക സഭാ കൗൺസിൽ 11-ാമത് അസംബ്ലിയിൽ പങ്കെടുക്കുന്ന സഭാ പ്രതിനിധികൾ: ഡോ. യാക്കോബ് മാർ ഐറേനിയോസ്, സഖറിയാ മാർ നിക്കോളവോസ്, ഫാ. അശ്വിൻ ഫെർണാണ്ടസ്, ലിസാ രാജൻ, രൂത്ത് മാത്തൻ. സഭാംഗങ്ങളായ സ്റ്റുവാർഡുകൾ: അക്സാ അയ്പ്, സിറിൽ ബി. ജോൺ.

## സർക്കാരിന്റെ ലഹരി വിരുദ്ധ നിലപാട് സ്വാഗതാർഹം: ഓർത്തഡോക്സ് സഭ

കോട്ടയം: കേരളം ഇന്ന് നേരിടുന്ന ലഹരി എന്ന മഹാവിപത്തിനെതിരെയും ലഹരി മാഫിയക്കെതിരെയും സന്ധിയില്ലാ സമരം പ്രഖ്യാപിച്ച സർക്കാർ നിലപാട് സ്വാഗതാർഹമെന്ന് പ. കാതോലിക്കാ ബാവാ. സർക്കാർ നടപടികളെ പൂർണ്ണമായും സഭ പിന്തുണക്കുന്നു. മലങ്കരസഭയുടെ ഭദ്രാസന-ഇടവക തലങ്ങളിൽ ലഹരിക്കെതിരെ ക്രിയാത്മകമായ പദ്ധതികൾ രൂപീകരിക്കും. ഇതിനെതിരെ പൊരുതുവാൻ ഭരണ-പ്രതിപക്ഷ കക്ഷികൾ കാണിക്കുന്ന ആർജ്ജവം സാക്ഷര കേരളത്തിന് പുത്തൻ പ്രതീക്ഷ നൽകുന്നതാണ്. സാമുദായിക-രാഷ്ട്രീയ സംഘടനകൾ ഒരുമിച്ച് കൈകോർത്ത് ഈ വിപത്തിനെതിരെ നൂതന പദ്ധതികൾ ആവിഷ്ക്കരിക്കണമെന്നും നമ്മുടെ പുതുതലമുറയെ ആരോഗ്യത്തോടെ സമൂഹത്തിന് പ്രയോജനകരമായി ജീവിക്കുവാൻ പ്രേരിപ്പിക്കണമെന്നും പരിശുദ്ധ കാതോലിക്കാ ബാവാ ആഹ്വാനം ചെയ്തു.



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




ആരാധനാ കലണ്ടർ

# "തന്നെത്താൻ താഴ്ത്തുന്നവൻ സ്വർഗ്ഗരാജ്യത്തിൽ ഏറ്റവും വലിയവൻ ആകുന്നു" (വി. മത്തായി 18:4)

## ഡോ. ഗീവർഗീസ് മാർ യൂലിയോസ്

നമ്മുടെ കർത്താവിനാൽ അനുഗ്രഹിക്കപ്പെട്ടവരെ,

വി. ദൈവമാതാവിന്റെ വാങ്ങിപ്പുപെരുന്നാളിനുശേഷം നാലാം ആഴ്ചയിൽ എത്തുന്നതിനോടൊപ്പം സെപ്റ്റംബർ 8-ന് ദൈവ മാതാവിന്റെ ജനനപെരുന്നാളും പ. സഭ ഭക്തിപൂർവ്വം ആഘോഷിക്കുകയാണല്ലോ. സെപ്റ്റംബർ 9-ന് ദൈവ മാതാവിന്റെ മാതാപിതാക്കളായ യൂയാക്കീം പിതാവിന്റെയും ഹന്നായുടെയും സംയുക്ത ഓർമ്മയും സഭ ആചരിക്കുന്നു. ഒപ്പം സെപ്റ്റംബർ 14-ന് നമ്മുടെ കർത്താവിന്റെ രക്ഷാകരമായ സ്ലീബാ കണ്ടെടുക്കപ്പെട്ടതിന്റെ വലിയ പെരുന്നാളും ആഘോഷിക്കുകയും അന്നുമുതൽ ആരാധന വർഷത്തിന്റെ ഏഴാമത്തെ കാലമായ സ്ലീബാകാലം അഥവാ യുഗാന്ത്യ കാലത്തിലേക്കും പ. സഭ പ്രവേശിക്കുന്നു.



ഈ ദിവസങ്ങളെ കുറിച്ചും അവയിലെ ആരാധന ചിന്തകളെക്കുറിച്ചും അവയുടെ ചരിത്ര പശ്ചാത്തലത്തിൽ ഏറെ കാര്യങ്ങൾ പറയേണ്ടതുണ്ടെങ്കിലും അവ അല്പമായെങ്കിലും പ്രതിപാദിക്കുകയും ധ്യാനിക്കുകയും ചെയ്യുവാൻ ആഗ്രഹിക്കുന്നു. വി. ദൈവമാതാവിനെയും അമ്മയുടെ കുടുംബത്തേയും ഓർക്കുമ്പോൾ ''തന്നെത്താൻ താഴ്ത്തുന്നവൻ സ്വർഗ്ഗരാജ്യത്തിൽ ഏറ്റവും വലിയവൻ ആകും" എന്ന കർത്തൃ വചനം തന്നെയാണ് മനസ്സിൽ ഓടിയെത്തുക. നമ്മുടെ കർത്താവിന്റെ രക്ഷാകരമായ സ്ലീബാ നൽകുന്ന സന്ദേശവും അതുതന്നെയാണല്ലോ. "ആരുമുയർത്തപ്പെട്ടില്ലിതുപോൽ അതിനാൽ സ്പഷ്ടം, മറിയാമേപ്പോൽ ആരും താഴ്മപ്പെട്ടിട്ടില്ല" എന്ന് വി. സഭ സാക്ഷിക്കുന്നു.

പ. ദൈവമാതാവിന്റെ ജനനത്തെ കുറിച്ച് സുവിശേഷങ്ങളിൽ ഒന്നും തന്നെ രേഖകൾ ഇല്ല. കാരണം, സുവിശേഷം കർത്താവിന്റെ രക്ഷാകരമായ സന്ദേശം ലോകത്തിന് നൽകുക എന്ന ലക്ഷ്യത്തിൽ മാത്രം ഉറച്ചു നില്ക്കുന്ന ചരിത്ര രേഖകളാണ്. എന്നാൽ വി. വേദപുസ്തകത്തിലുടനീളം വി. മാതാവിനെക്കുറിച്ച് പ്രവചനങ്ങളും പരാമർശങ്ങളുമുണ്ട്. അവയിൽ ആദ്യത്തേത് ഉല്പത്തി പുസ്തകം 3:15 ആണ്. "സ്ത്രീയുടെ സന്തതി സർപ്പത്തിന്റെ തല തകർക്കും" എന്ന ഈ വാക്യത്തിൽ ക്രിസ്തുവിൽ നടക്കുവാനിരിക്കുന്ന രക്ഷണ്യ ദൗത്യം മുഴുവനും ദൈവം പ്രവചനരൂപത്തിൽ അരുളിചെയ്തിരിക്കുന്നതിനാൽ ഈ വാക്യത്തെ Proto-evangelium എന്ന് പ. പിതാക്കന്മാർ വിശേഷിപ്പിച്ചിരിക്കുന്നതായി കാണുന്നു. "കന്യക ഗർഭിണിയായി ഒരു മകനെ പ്രസവിക്കും" (യെശയ്യാവ് 7:14) തുടങ്ങിയ വാക്യം ഉദ്ധരിച്ചു കൊണ്ടാണല്ലൊ വി. മത്തായി ശ്ലീഹാ തന്റെ സുവിശേഷം ആരംഭിക്കുന്നത് (1:23).

വി. കന്യകമറിയാമിന്റെ മാതാപിതാക്കളെക്കുറിച്ചും വി. മാതാവിന്റെ ജനനം, ബാല്യകാലം എന്നിവകളെ കുറിച്ചും ആധികാരികമായ പല എഴുത്തുകളും രേഖകളും യെഹൂദ-ആദിമ ക്രൈസ്തവ പാരമ്പര്യങ്ങളിൽ നിന്നും ലഭിക്കുന്നുണ്ട്. അവയിൽ ഏറ്റവും പ്രധാനമായത് കർത്താവിന്റെ സഹോദരനും യെരുശലേമിന്റെ ഒന്നാമത്തെ പ്രധാന ആചാര്യനും ശ്ലീഹായും സഹദായുമായ വി. യാക്കോബിന്റെ നാമത്തിൽ അറിയപ്പെടുന്നതാണ് (The protoevangelium the infancy gospel of James). 25 ചെറിയ അദ്ധ്യായങ്ങളിലായി എഴുതപ്പെട്ടിരിക്കുന്ന ഈ അപ്പോക്രിഫൽ പുസ്തകത്തിന്റെ അവസാന വാക്യത്തിൽ എഴുത്തുകാരൻ സ്വയം സാക്ഷിക്കുന്നുമുണ്ട്.

വി. ലൂക്കോസിന്റെ ആഖ്യാന ശൈലിയിൽ ചെറിയ പത്ത് ഖണ്ഡികയായി എഴുതപ്പെട്ട മറ്റൊരു രേഖയും ക്രൈസ്തവ പാരമ്പര്യത്തിൽ കാണുന്നുണ്ട്. കൂടാതെ മുസ്ലീം മതത്തിന്റെ ആധികാരിക ഗ്രന്ഥമായ ഖുറാനിലും കന്യകമറിയാമിനെ കുറിച്ചുള്ള അനേകം പ്രതിപാദ്യങ്ങളുള്ളതിലും മാതാവിന്റെ ജനനത്തെക്കുറിച്ചും മാതാപിതാക്കളെക്കുറിച്ചും പരാമർശങ്ങൾ കാണുന്നു. ഇവയിൽ നിന്നും സംഗതമായ കുറച്ചു കാര്യങ്ങൾ ചുരുക്കമായി താഴെ പറയുന്നപ്രകാരം മനസ്സിലാക്കാം.

യൂയാക്കീം-ഹന്നാ ദമ്പതികൾ യഹോവയിൽ ആശ്രയിച്ച് ജീവിക്കുന്ന ഉന്നതകുലജാതരായ യഹൂദ കുടുംബമായിരുന്നു. സമ്പന്നരും ഏറെ വാർദ്ധക്യത്തിൽ എത്തിയവരുമായിരുന്നെങ്കിലും അവർക്ക് മക്കൾ ഇല്ലായിരുന്നു. വാർദ്ധക്യത്തിൽ വിശ്രമ ജീവിതം ആരംഭിക്കുമ്പോൾ തങ്ങളുടെ സമ്പാദ്യത്തിന്റെ വലിയ ഒരു പങ്ക് ദേവാലയത്തിന് കാണിക്ക അർപ്പിക്കുകയും തുടർന്ന് ദേവാലയത്തിന് അരികിൽ താമസിച്ച് ആരാധന ജീവിതം നയിക്കുകയും ചെയ്യുന്ന പാരമ്പര്യപ്രകാരം തന്റെ നേർച്ച കഴിപ്പാൻ യൂയാക്കീം വന്നു. സന്താനഭാഗ്യം ഇല്ലാത്തവർ പെരുന്നാൾ ദിനങ്ങളിൽ നേർച്ച അർപ്പിക്കരുത് എന്ന് കല്പിച്ച് അദ്ദേഹത്തെ ദേവാലയ പ്രമുഖർ അപമാനിച്ച് മാറ്റി നിർത്തിയതിനാൽ ദുഃഖിതനായ യൂയാക്കീം നേർച്ച വസ്തുക്കൾ ദേവാലയത്തിന്റെ പടികളിൽ വച്ചശേഷം അടുത്തുള്ള മോറിയ മലയിലേക്ക് ഓടിപ്പോയി അവിടെ നാല്പതു ദിവസം തപസനുഷ്ഠിച്ച് ഉപവാസത്തോടെ പ്രാർത്ഥിച്ചു. സന്താനഭാഗ്യമില്ലാത്തവളും ഇപ്പോൾ ഭർത്താവിനെ കാണാതെ ഒറ്റപ്പെട്ടവളുമായ ഹന്നായും ഭവനത്തിൽ കരഞ്ഞും ഉപവസിച്ചും പ്രാർത്ഥിച്ചും ദിവസങ്ങൾ നീക്കി. നാല്പതു ദിനങ്ങൾക്കൊടുവിൽ അവർക്ക് ഒരു കുഞ്ഞിനെ ലഭിക്കുമെന്ന സുവാർത്ത ഗബ്രിയേൽ മാലാഖ വ്യത്യസ്ത സംഭവങ്ങളിലൂടെ അവരെ അറിയിക്കുകയും അതിൽ പൂർണ്ണമായും വിശ്വസിച്ച യൂയാക്കീം ഭവനത്തിൽ എത്തിച്ചേരുകയും ചെയ്തു.

ജീവിതത്തിൽ തീവ്രമായ പ്രതിസന്ധികളും വേദനകളും ഉണ്ടാകുമ്പോൾ നാല്പതു ദിവസം ഉപവസിച്ചു പ്രാർത്ഥിക്കുക എന്ന പാരമ്പര്യം വേദപുസ്ത

കത്തിൽ ഉടനീളം ഉണ്ടല്ലൊ. നിനുവയരുടെ നാല്പതു നാളിലെ കഠിന വൃതത്തെ അനുതാപത്തിന്റെ മൂന്നു നോമ്പായി നാം ആചരിക്കുന്നുമുണ്ട്. കുടുംബജീവിതത്തിലെയും വ്യക്തിജീവിതത്തിലെയും പ്രശ്ന പരിഹാരത്തിനായി പ്രത്യേക നോമ്പുകൾ കുടുംബങ്ങളും വ്യക്തികളും തീരുമാനിച്ച് വൃതമനുഷ്ഠിക്കുന്ന രീതിയും വേദപുസ്തകാധിഷ്ഠിതമായി കാണുന്നുണ്ട്. എന്നാൽ വ്യക്തിഗത നോമ്പുകളെ പ. സഭയുടെ കാനോനിക നോമ്പുകളായി കണക്കാക്കേണ്ടതില്ലതാനും. കാനോനിക നോമ്പുകൾ സാർവ്വത്രിക രക്ഷയുടെ അടയാളങ്ങളായ വലിയ പെരുന്നാൾ ദിനങ്ങളിലേക്കുള്ള ഒരുക്കങ്ങളാണ് (There is no feast without fast).

ഈ ഉപവാസത്തിന്റെയും പ്രാർത്ഥനയുടെയും ഫലമായി അവർക്ക് ലഭിച്ച കുഞ്ഞിന് ദൈവകല്പനപ്രകാരം മറിയാ എന്ന് അവർ പേർ വിളിച്ചു. കുഞ്ഞിനെ ബാല്യം മുതൽ തന്നെ ദേവാലയത്തിൽ സമർപ്പിക്കാമെന്ന് നേർച്ചയെടുത്തിരുന്നതിനാൽ 3 വയസ്സിൽ തന്നെ അവളെ യെരുശലേം ദേവാലയത്തിൽ സമർപ്പിക്കുകയും കുഞ്ഞ് അവിടെ വളരുകയും ചെയ്തുവെന്ന് കാണുന്നു. ഹന്നായുടെ ഉദരത്തിൽ മറിയാ ഉരുവായിരിക്കുമ്പോൾ തന്നെ പ്രായത്താലും രോഗത്താലും യൂയാക്കീം മരണമടഞ്ഞുവെന്നും അങ്ങിനെ സുവാർത്ത അറിഞ്ഞെങ്കിലും ശിശുവിനെ കാണുവാൻ അദ്ദേഹത്തിനു സാധിച്ചില്ല എന്നും ഒരു പാരമ്പര്യവും കാണുന്നുണ്ട് (ഖുറാനിലെ മറിയം സൂറാ). ഏതായാലും "ബാല്യത്തിൽ താൻ സ്മൃതി വലുതാക്കി....." എന്ന ശീഹ്മാ നമസ്ക്കാരം വെള്ളി – ഉച്ചനമസ്ക്കാരത്തിൽ വി. മറിയമിന്റെ ബാല്യത്തെക്കുറിച്ച് വ്യക്തമായ ഒരു ചിത്രം നമുക്ക് ലഭ്യമാണ്.

കന്യക ഗർഭം ധരിക്കും; മകനെ പ്രസവിക്കുമെന്ന പ്രവചനപ്രകാരം പെൺകുഞ്ഞുങ്ങളെ ദേവാലയത്തിൽ സമർപ്പിക്കുകയും അവർ സ്ത്രീത്വത്തിലേക്ക് വളരുന്ന സമയമാകുമ്പോൾ ഭവനങ്ങളിലേക്ക് തിരികെ കൊണ്ടുപോരുകയും ചെയ്യുന്ന പാരമ്പര്യവും അന്ന് യഹൂദരിൽ ഉണ്ടായിരുന്നു. ദേവാലയ ശിക്ഷണത്തിൽ വളരുകയും ആരാധനാജീവിതം പരിശീലിക്കുകയും ദേവാലയത്തിലെ ഇതര സേവനങ്ങളിൽ മുഴുകുകയും ചെയ്യുന്നത് വലിയ അനുഗ്രഹമാണ് എന്ന് അവർ വിശ്വസിച്ചിരുന്നു. ആൺകുഞ്ഞുങ്ങളെയും നാസീർ വൃതത്തോടെ ദേവാലയത്തിൽ സമർപ്പിക്കുന്നതും കാണുന്നുണ്ടല്ലോ.

മറിയാ പ്രായപൂർത്തിയിലേക്ക് അടുക്കാറായപ്പോൾ അവളെ തിരികെ കൊണ്ടുപോകുവാൻ മാതാപിതാക്കൾ അവശേഷിക്കുന്നില്ലായിരുന്നു, പ്രായാധിക്യത്തിൽ ഹന്നായും കടന്നുപോയിരുന്നു. ദേവാലയത്തിൽ മറിയാമിന്റെ സംരക്ഷണ ചുമതല നിർവഹിച്ചിരുന്നത് മറിയാമിന്റെ ചാർച്ചക്കാരി (ഹന്നായുടെ സഹോദരി എന്നു കരുതുന്നു) ഏലിശുബായുടെ ഭർത്താവ് കൂടെയായ സഖരിയാ പുരോഹിതനായിരുന്നു. എന്നാൽ ലേവ്യ ഗോത്രക്കാരനായ സഖറിയാവിന്, യഹൂദ ഗോത്രക്കാരിയും ദാവീദിന്റെ വംശജയുമായ മറിയാമിനെ വളർത്തുമകളാക്കുവാനോ സംരക്ഷിക്കുവാനോ യഹൂദ നിയമങ്ങൾ അനുവദിക്കുന്നില്ല. ലേവ്യർക്ക് മറ്റ് ഗോത്രങ്ങളിൽ നിന്നും വിവാഹത്തിലൂടെ മാത്രമേ ഒരു സ്ത്രീയെ അവകാശമാക്കുവാൻ കഴിയൂ.

യഹൂദാ ഗോത്രക്കാരനും ദാവീദിന്റെ വംശത്തിൽ ഉൾപ്പെട്ടവരുമായ വിഭാര്യരായവരും വാർദ്ധക്യത്തിൽ ഉള്ളവരുമായവരെ സഖറിയാ പുരോഹിതൻ ദേവാലയത്തിൽ വിളിച്ചു വരുത്തിയശേഷം പ്രാർത്ഥിക്കുകയും നറുക്കിടുകയും ചെയ്തപ്രകാരമാണ് മറിയാമിന്റെ സംരക്ഷണ ചുമതല യാക്കോബ്, യോശെ, യൂദാ എന്നിവരുടെ പിതാവായ നസ്രത്തുകാരനായ വൃദ്ധനും നീതിമാനുമായ യൗസേഫിൽ എത്തിച്ചേരുന്നത്. മറിയാമിന്റെ ജനനവും, ബാല്യവും, ഭക്തിയോടുള്ള ദേവാലയ ജീവിതവുമൊക്കെ മനസ്സിലാക്കിയിരുന്ന യൗസേഫ് ഏറെ ശ്രദ്ധയോടെ തന്നെയാണ് മറിയാമിന്റെ സംരക്ഷണ ചുമതല രേഖാമൂലം ഏറ്റെടുത്തത്. എന്നാൽ യൗസേഫ് മറിയാമിനെ വിവാഹം കഴിക്കുകയൊ പരിഗ്രഹിക്കുകയോ ചെയ്തുവെന്ന് വി. വേദപുസ്തകമൊ മറ്റു രേഖകളൊ പരാമർശിക്കുന്നില്ല എന്നു മാത്രവുമല്ല നിരാകരിക്കുന്നുമുണ്ട്. വി. മറിയാമിന്റെ കന്യകാത്വം നിത്യമായിരുന്നുവെന്ന് ഖുറാനിലും ആവർത്തിച്ച് പ്രതിപാദിക്കുന്നുണ്ട്.

മറിയയെ നസ്രേത്തിൽ തന്റെ ഭവനത്തിൽ പാർപ്പിച്ചശേഷം ദൂരസ്ഥലങ്ങളിൽ പാർപ്പിട സംബന്ധമായ മരപ്പണിക്കു പോയിരുന്ന യൗസേഫ് ഭവനത്തിൽ മടങ്ങി വന്നപ്പോൾ മറിയമിനെ പൂർണ്ണഗർഭിണിയായി കാണുകയും ഏറെ വ്യസനിക്കുകയും ചെയ്തുവെന്ന് യാക്കോബ് രേഖപ്പെടുത്തുന്നു. തുടർന്നുണ്ടാകുന്ന കാര്യങ്ങൾ വി. ലൂക്കോസിന്റെ സുവിശേഷത്തിൽ നാം വായിക്കുന്നുണ്ടല്ലോ.

മറിയാ എന്ന പേരിന്റെ അർത്ഥവും ഇവിടെ വിശകലനം ചെയ്യേണ്ടതുണ്ട്. അരമായ ഭാഷയിൽ 'മാർ' എന്നാൽ കർത്താവ് എന്നും 'മാറി' എന്നാൽ എന്റെ കർത്താവ് എന്നും 'മറിയാ' എന്നാൽ 'എന്റെ കർത്താവ് (ഇടയൻ) യഹോവ ആകുന്നു'വെന്നും അർത്ഥം ലഭിക്കുന്നു (ഏലിയാ 'എന്റെ ദൈവം യഹോവയാകുന്നു' എന്ന വ്യാകരണപ്രകാരം). "കണ്ടാലും ഞാൻ കർത്താവിന്റെ ദാസി" എന്ന മറിയയുടെ പ്രതികരണം (വി. ലൂക്കോസ് 1:38) ശ്രദ്ധിക്കുക.

ചുരുക്കത്തിൽ വി. ദൈവമാതാവിന്റെ ജനന പെരുന്നാളും മാതാവിന്റെ മാതാപിതാക്കന്മാരുടെ ഓർമ്മപെരുന്നാളും ആഘോഷിക്കുന്ന ദിവസങ്ങളിൽ അവരെ കുറിച്ചുള്ള ചരിത്ര വസ്തുതകൾ കൂടുതൽ വായിക്കുവാനും ധ്യാനിക്കുവാനും ഈ ലഘു പഠനം വായനക്കാർക്ക് പ്രേരണ നൽകട്ടെ എന്ന് ആശംസിക്കുന്നു. വായിക്കുമ്പോൾ ഇനിയും ഒരുപാടു കാര്യങ്ങൾ ഈ വിഷയങ്ങളിൽ വെളിപ്പെട്ടു വരും.

മഹാനായ കുസ്തന്തീനോസ് ചക്രവർത്തിയുടെ മാതാവ് ഹെലനി രാജ്ഞി നമ്മുടെ കർത്താവിന്റെ രക്ഷാകരമായ സ്ലീബാ കണ്ടെടുക്കുവാനുള്ള ആഗ്രഹത്തോടെ റോമയിൽ നിന്നും ഒരു സംഘം വിശ്വാസികളോടും ഭടന്മാരോടുമൊപ്പം യെരുശലേമിലെത്തി അന്വേഷിക്കുകയും ഒടുവിൽ കാൽവറിയിൽ മൂന്നു സ്ലീബാകൾ കാണുകയും അതിൽ ഏതാണ് കർത്താവിന്റെ സ്ലീബാ എന്ന് അറിയാതെ വിഷമിച്ചു നില്ക്കുമ്പോൾ ഒരു മൃതശരീരഘോഷയാത്ര അതിലെ വന്നപ്പോൾ കർത്താവിന്റെ സ്ലീബായുടെ അഗ്രം അതിൽ മുട്ടിയപ്പോൾ ആ ശരീരത്തിൽ ജീവൻ തിരികെ വന്നുവെന്നുമാണല്ലോ പാരമ്പര്യം.

ചരിത്രപരമായി ഈ അത്ഭുത സംഭവം നടന്നത് എ.ഡി. 326 സെപ്റ്റംബർ 14–ാം തീയതിയായിരുന്നുവെന്ന് കാണുന്നു. തുടർന്ന് അവിടെ രക്ഷാകരമായ സ്ലീബായുടെ നാമത്തിൽ ഒരു ദേവാലയം സ്ഥാപിച്ച് എ.ഡി. 335 സെപ്റ്റംബർ 14–ാം തീയതി കണ്ടെത്തിയ സ്ലീബായുടെ മൂന്നിലൊരു ഭാഗം അവിടെ പ്രതിഷ്ഠിക്കുകയും അന്നു മുതൽ സ്ലീബായുടെ മഹത്വീകരണപ്പെരുന്നാൾ ആരംഭിക്കുകയും ചെയ്തുവെന്ന് കാണുന്നു. മൂന്നിലൊരു ഭാഗം റോമിലും അവശേഷിക്കുന്ന മൂന്നിലൊരുഭാഗം കുസ്തന്തീനോപോലീസിലും ഇതേ സമയം സ്ഥാപിക്കുകയും അങ്ങിനെ ഈ ദിവസം സാർവ്വത്രികമായി വി. സ്ലീബായുടെ മഹത്വീകരണപെരുന്നാളായി ആഘോഷിക്കുവാൻ തുടങ്ങി എന്നും മനസ്സിലാക്കാം.

വി. സ്ലീബായെക്കുറിച്ചുള്ള ഒട്ടനവധി ധ്യാനങ്ങൾ പ. സഭയുടെ ആരാധനയിൽ നിറഞ്ഞു നില്ക്കുന്നുണ്ട്. വി. സുവിശേഷങ്ങളിൽ കർത്താവിന്റെ സ്ലീബായുടെ മുന്നിൽ മുട്ടുകുത്തി പ്രാർത്ഥിക്കുന്ന വി. മറിയാമിനെയും വി. യോഹന്നാനെയും മഗ്ദലന മറിയമിനെയും മറ്റ് വിശ്വാസ സമൂഹത്തേയും നാം കാണുന്നുണ്ടല്ലോ. ഓരോ വി. കുർബാനയിലും ഖണ്ഡിപ്പിന്റെ സമയത്ത് നമ്മുടെ കർത്താവിന്റെ രക്ഷാകരമായ കഷ്ടാനുഭവവും മരണവും ഉയിർപ്പും നാം ധ്യാനിച്ച ശേഷം സ്ലീബായുടെ മുന്നിൽ അപേക്ഷകൾ (ലുത്തിനിയാ) നടത്തുന്ന വലിയ പാരമ്പര്യം നമുക്കുണ്ട് എന്ന് ഓർക്കണം.

വി. കൂടാരപെരുന്നാളിൽ (മറുരൂപപെരുന്നാൾ ആഗസ്റ്റ് 6) ആരംഭിച്ച മഹത്വീകരണകാലത്തിന്റെ പൂർണ്ണതയാണ് സ്ലീബാ പെരുന്നാളിൽ ദർശിക്കുന്നത്. തുടർന്നുള്ള കാലം സ്ലീബാ കാലമെന്ന് അറിയപ്പെടുന്നു. നമ്മുടെ കർത്താവിന്റെ രണ്ടാമത്തെ വരവിനുവേണ്ടി നാമും നമ്മുടെ വാങ്ങിപ്പോയവരും പ്രത്യാശയോടെ നോക്കിപാർക്കുന്നത് സ്ലീബായെ അടയാളവും ആയുധവുമായി ധരിച്ചുകൊണ്ടാണ്. ശവസംസ്ക്കാരവേളയിൽ പുരോഹിതരുടെ കൈകളിലും വിശ്വാസികളുടെ കൈകളിലും ഒരു ചെറിയ സ്ലീബാ നൽകുന്ന പാരമ്പര്യം നമുക്കുണ്ടല്ലൊ.

ക്രൂശിലെ മരണത്തോളം തന്നത്താൻ താഴ്ത്തിയ നമ്മുടെ രക്ഷകനായ കർത്താവിനെയും താഴ്മയുള്ള ജീവിതത്തിന്റെ ഉദാത്ത മാതൃകയായ അവന്റെ അമ്മ വി. ദൈവമാതാവിന്റെ ജീവിതത്തേയും ധ്യാനിക്കുമ്പോൾ 'തന്നെത്താൻ താഴ്ത്തുന്നവൻ സ്വർഗ്ഗരാജ്യത്തിൽ ഏറ്റവും വലിയവനാകുന്നു' എന്ന കർത്തൃകല്പന നമ്മിലും അന്വർത്ഥമായിത്തീരും. വി. മാതാവിന്റെ ജനനപെരുന്നാളും വി. സ്ലീബായുടെ പെരുന്നാളും ആയതിനു നമ്മെ സഹായിക്കട്ടെ!

ക്രിസ്തുവിൽ നിങ്ങളുടെ ഇടയൻ.





# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




ഓർമ്മ

# ബിഷപ്പ് കാലിസ്റ്റോസ് വെയർ പൗരസ്ത്യ ഓർത്തഡോക്സ് വിശ്വാസത്തിന്റെ പാശ്ചാത്യ വ്യാഖ്യാതാവ് (1934–2022)

ഫാ. ഡോ. കെ. എം. ജോർജ്

ഇരുപതാം നൂറ്റാണ്ടിൽ ഗ്രീക്ക്, റഷ്യൻ തുടങ്ങിയ പൗരസ്ത്യ ഓർത്തഡോക്സ് സഭകളിൽ പ്രസിദ്ധമായ പേരാണ് ബിഷപ്പ് കാലിസ്റ്റോസ് വെയർ (Kallistos Ware). ഇംഗ്ലീഷുകാരനായി ജനിച്ച് ആംഗ്ലിക്കൻ സഭയിൽ അംഗമായിരുന്ന Timothy Ware പതിനേഴാം വയസിൽ ഓർത്തഡോക്സ് വിശ്വാസത്തിൽ ആകൃഷ്ടനായി. പണ്ഡിതനായ സന്യാസിയും ഓക്സ്ഫഡ് സർവ്വകലാശാല അദ്ധ്യാപകനും ആയിരുന്നു. കാലിസ്റ്റോസ് എന്നത് സന്യാസനാമമാണ്. 'അതിമനോഹരം' എന്നാണ് വാക്കിനർത്ഥം. ഒരു പുരാതന ഗ്രീക്ക് വിശുദ്ധന്റെ പേരാണ്. റ്റിമോഥി വെയർ ലണ്ടനിലെ വെസ്റ്റ്മിനിസ്റ്റർ സ്കൂളിൽ രാജകീയ സ്കോളർഷിപ്പോടെ പഠിച്ച് പിന്നിട് ഓക്സ്ഫഡിലെ മഡ്ലീൻ (Magdalene) കോളജിൽ നിന്ന് പ്രശസ്തമായ നിലയിൽ ബിരുദം എടുത്തു. 1958-ൽ ഓർത്തഡോക്സ് സഭാ അംഗത്വം സ്വീകരിച്ചു. കമ്മ്യൂണിസ്റ്റ് ഭരണകാലത്ത് മോസ്കോ പേട്രിയാർക്കേറ്റുമായി വിഘടിച്ച് റഷ്യക്ക് പുറത്തുണ്ടായ റഷ്യൻ സഭയാണ് (Russian Orthodox Church outside Russia) അദ്ദേഹം ആദ്യം പരിചയപ്പെട്ടത്. സോവിയറ്റ് യൂണിയന്റെ തകർച്ചയ്ക്കുശേഷം ആ വിഭാഗം മോസ്ക്കോ പേട്രിയാർക്കേറ്റുമായി അനുരഞ്ജനത്തിലായി. ഒരു വിദ്യാർത്ഥി ആയിരിക്കെ ലണ്ടനിൽ ബക്കിങാംപാലസ് റോഡിലൂടെ നടന്നുപോയപ്പോൾ ഒരു പള്ളിയിൽനിന്ന് മനോഹരമായ സംഗീതവും കുന്തിരിക്കത്തിന്റെ സുഗന്ധവും അനുഭവിച്ച് വളരെ യാദൃച്ഛികമായി അവിടെ കയറി ചെന്ന റ്റിമോഥി എന്ന ഇംഗ്ലീഷ് യുവാവ് വ്യത്യസ്തമായ ആ റഷ്യൻ ഓർത്തഡോക്സ് പള്ളിയിലെ ആരാധനയുടെ സൗന്ദര്യത്തിലൂടെ ഓർത്തഡോക്സ് വിശ്വാസം സ്വീകരിച്ച കഥ അദ്ദേഹം തന്നെ വിവരിക്കുന്നുണ്ട് (*The Inner Kindom,* St Vladimir's Seminary Press, 1993). ഗ്രീക്ക്, ലാറ്റിൻ തുടങ്ങിയ ക്ലാസ്സിക്കൽ ഭാഷകളിൽ പ്രാവീണ്യം നേടിയ റ്റിമോഥി ശക്തമായ സന്യാസവിളി ലഭിച്ചതു മൂലം യറുശലേം, ഗ്രീസിലെ മൗണ്ട് ആതോസ് തുടങ്ങിയ സ്ഥലങ്ങളിലെല്ലാം ആശ്രമങ്ങൾ സന്ദർശിച്ചു. അവസാനം പത്മോസ് ദ്വീപിലെ (അതായത് സുവിശേഷകനായ വി. യോഹന്നാൻ നാടുകടത്തപ്പെട്ട് താമസിച്ച് വെളിപാട് പുസ്തകം എഴുതിയതായി പറയുന്ന ഗ്രീക്ക് ദ്വീപ്) സന്യാസാശ്രമത്തിൽ അംഗമായി. 1966-ൽ അദ്ദേഹം കോൺസ്റ്റാന്റിനോപ്പിൾ എക്യൂമിനിക്കൽ പാത്രിയർക്കീസിൽ നിന്ന് വൈദികപട്ടം സ്വീകരിച്ചു. അതെത്തുടർന്ന് പൂർണ്ണ സന്യാസിയായി വ്രതമെടുക്കുകയും കലിസ്റ്റോസ് എന്ന സന്യാസ നാമം സ്വീകരിക്കുകയും ചെയ്തു. അതേ വർഷം ഓക്സ്ഫഡിൽ ഈസ്റ്റേൺ ഓർത്തഡോക്സ് പഠനങ്ങളുടെ അദ്ധ്യാപകനായി നിയമിക്കപ്പെട്ടു. പത്തനംതിട്ടയിൽ മലങ്കരസഭ കാതോലിക്കേറ്റ് കോളജ് ആരംഭിച്ചപ്പോൾ, രണ്ടു വർഷം (1953-54) പ്രിൻസിപ്പാളായി ക്ഷണിക്കപ്പെട്ട പണ്ഡിതനായ നിക്കോളാസ് സെർനോവിന്റെ പിൻഗാമി ആയിട്ടാണ് അദ്ദേഹം ഓക്സ്ഫഡിൽ നിയമിക്കപ്പെട്ടത് (1975-ൽ സെർനോവിനെ ഈ ലേഖകൻ ഓക്സ്ഫഡിൽ വച്ച് സന്ദർശിച്ചപ്പോൾ, അദ്ദേഹവും ഭാര്യ മിലിറ്റ്സയും വളരെ ഹൃദ്യമായി സ്വീകരിച്ചത് ഓർക്കുന്നു). കാലിസ്റ്റോസ് നീണ്ട 35 വർഷം ഓക്സ്ഫഡിൽ അദ്ധ്യാപകനായി തുടർന്നു. അതിനിടയിൽ അദ്ദേഹത്തെ ഗ്രീക്ക് ഓർത്തഡോക്സ് സഭയിലെ ഡിയോക്ലീയാ എന്ന ഒരു പുരാതന ഭദ്രാസനത്തിന്റെ സ്ഥാനീയ ബിഷപ്പായി വാഴിച്ചു. പൗരസ്ത്യ ഓർത്തഡോക്സ് സഭകളിൽ പലതിലും ചിലപ്പോൾ പ്രശസ്തരായ അൽമായ വേദശാസ്ത്രജ്ഞന്മാരെയും വൈധവ്യരായി സന്യസിക്കുന്ന വിവാഹിത വൈദികരെയും ശീർഷകസ്ഥാനികളായ മെത്രാന്മാരായി (Titular bishops) നിയമിക്കുന്ന രീതി ഉണ്ട്. മെത്രാനായ ശേഷവും കാലിസ്റ്റോസ് ഓക്സ്ഫഡിൽ പഠിപ്പിക്കുകയും അവിടെയുള്ള ഗ്രീക്ക്



ഓർത്തഡോക്സ് പള്ളിയുടെ വികാരിയായി തുടരുകയും ചെയ്തു.

ആംഗ്ലിക്കൻ പാരമ്പര്യത്തിൽനിന്ന് ഓർത്തഡോക്സ് വിശ്വാസത്തിലേക്ക് വന്നപ്പോൾ ബിഷപ്പ് കാലിസ്റ്റോസിന് ആദ്യകാലത്ത് ദുഃഖകരമായ അനുഭവങ്ങൾ പലതുമുണ്ടായി. കോൺസ്റ്റാന്റിനോപ്പിളിലെ ഗ്രീക്കു പേട്രിയാർക്കേറ്റും മോസ്ക്കോയിലുള്ള റഷ്യൻ ഓർത്തഡോക്സ് പേട്രിയാർക്കേറ്റും തമ്മിലുള്ള സ്വരചേർച്ച ഇല്ലായ്മ, റഷ്യൻ സഭയിൽ തന്നെ റഷ്യക്ക് പുറത്തുണ്ടായിരുന്ന വിശ്വാസി സമൂഹവും മോസ്ക്കോ പേട്രിയാർക്കേറ്റുമായുള്ള ഉരസലുകൾ, ചില ഓർത്തഡോക്സ് സന്യാസാശ്രമങ്ങളിലും വൈദികർക്കിടയിലും നിലനിന്നിരുന്ന തീവ്ര യാഥാസ്ഥിതിക വിശ്വാസങ്ങൾ എന്നിവയെല്ലാം നവവിശ്വാസിയായി വന്ന കാലിസ്റ്റോസിനെ വെട്ടിലാക്കിയിട്ടുണ്ട്. അദ്ദേഹത്തിന്റെ ഓർത്തഡോക്സ് വിശ്വാസം വേണ്ടത്ര മുറുക്കമുള്ളതല്ലെന്നും, ഒരു ഇംഗ്ലീഷുകാരന് എങ്ങനെ ഓർത്തഡോക്സ് വിശ്വാസത്തിന്റ ആഴം മനസ്സിലാക്കാൻ കഴിയുമെന്ന വിമർശനവും, അദ്ദേഹത്തിന്റെ നിലപാടുകൾ വളരെ കൂടുതൽ എക്യൂമിനിക്കൽ ആണെന്നുള്ള ആരോപണവും പല ഭാഗത്തു നിന്നും ഉണ്ടായി. എന്നാൽ അദ്ദേഹം പ്രായമായതോടെ പൊതുവെ എല്ലാവർക്കും സ്വീകാര്യനായി എന്നതാണ് വാസ്തവം. അദ്ദേഹം നേരിട്ട പ്രശ്നം മിക്കവാറും എല്ലാ ഓർത്തഡോക്സ് സഭകളിലും ഉണ്ട്. ഒരുതരം അടഞ്ഞ ജാതീയതയും അതിരുകടന്ന യാഥാസ്ഥിതികതയും മറ്റുള്ളവരെ സ്വീകരിക്കുവാനുള്ള മടിയും മറ്റും

പൊതുവെ നാം കാണുന്ന കാര്യങ്ങൾ ആണല്ലോ. ഏതായാലും കാലിസ്റ്റോസ് വെയർ അദ്ദേഹത്തിന്റെ വളരെ സുദൃഢമായ പഠനത്തിലും പാണ്ഡിത്യത്തിലും വിശ്വാസത്തിലും ഉറച്ചു നിന്നു. ആവശ്യമില്ലാത്ത തർക്കങ്ങളിലോ വാഗ്വാദങ്ങളിലോപെടാതെ ഓർത്തഡോക്സ് വിശ്വാസത്തെ നന്നായി പാശ്ചാത്യലോകത്ത് അവതരിപ്പിച്ചു. 1917-ൽ റഷ്യൻ വിപ്ലവത്തോടെ പശ്ചിമ യൂറോപ്പിലേക്ക് കുടിയേറിയ ലോസ്ക്കി, മയൻഡോർഫ്, ഷ്മേമൻ, എവ്ഡോക്കിമോവ്, ഫ്ളോറോവ്സ്ക്കി തുടങ്ങിയ പ്രശസ്ത വേദശാസ്ത്ര ചിന്തകന്മാരെപ്പോലെ തന്നെ കാലിസ്റ്റോസ് വെയറിന്റെ ചിന്തകളും രചനകളും വളരെയധികം പാശ്ചാത്യരെ ഓർത്തഡോക്സ് വിശ്വാസത്തിലേക്കും പൗരസ്ത്യ ആദ്ധ്യാത്മികതയിലേക്കും നയിക്കുവാനിടയാക്കി.

അദ്ദേഹവുമായി നന്നായി ഇടപെടുവാൻ അവസരം ലഭിച്ചത് ഒരു ഭാഗ്യമായി ഞാൻ കരുതുന്നു. ഒരിക്കൽ ഒരു വേദശാസ്ത്ര സമ്മേളനത്തിൽ, പ്രയാസമുണ്ടായ ഒരു സന്ദർഭത്തിൽ അദ്ദേഹം സഹായിച്ചത് ഇത്തരുണത്തിൽ ഓർക്കട്ടെ. ടർക്കിയിലെ പുരാതന നഗരമായ ഈസ്റ്റാംബൂൾ (കുസ്തന്തീനോപോലിസ്) അടുത്തുള്ള മർമാര കടലിൽ, ഹൽക്കി ദ്വീപിൽ ഗ്രീക്ക് ഓർത്തഡോക്സ് സഭയുടെ പ്രസിദ്ധമായ ഒരു തിയോളജിക്കൽ കോളജുണ്ട്. തുർക്കി അധികാരികൾ കോളജ് അടപ്പിച്ചെങ്കിലും അത് ഗ്രീക്ക് ഓർത്തഡോക്സുകാരുടെ ആശ്രമമായി ഇപ്പോഴും തുടരുന്നു. പൗരസ്ത്യ ഓർത്തഡോക്സ് സഭയുടെ വേദശാസ്ത്ര വിദ്യാലയങ്ങളുടെ ഒരു സമ്മേളനം എതാണ്ട് ഇരുപത്തഞ്ചു വർഷങ്ങൾക്ക് മുമ്പ് അവിടെ വെച്ചു നടന്നു (ഓറിയന്റൽ ഓർത്തഡോക്സ് സഭാ വിദ്യാലയങ്ങൾ ഉൾപ്പെടുന്നില്ല). വേദശാസ്ത്ര വിദ്യാഭ്യാസം സംബന്ധിച്ച് ഒരു വിഷയം അവതരിപ്പിക്കാൻ ക്ഷണം ലഭിച്ചത് അനുസരിച്ച് അവിടെ ഒരു പ്രഭാഷണം നടത്താൻ എനിക്ക് അവസരമുണ്ടായി. സാന്ദർഭികമായി ഇന്ത്യയിലെ ഗുരുകുല സമ്പ്രദായത്തെക്കുറിച്ച് ഞാൻ സൂചിപ്പിച്ചു. ക്രിസ്തുവിനെ ഭാരതീയ രീതിയിൽ ഗുരുവായി കാണുന്ന ചിത്രകലാ രീതിയെക്കുറിച്ചും പറഞ്ഞു. പ്രസംഗം കഴിഞ്ഞപ്പോൾ എനിക്ക് മുൻ പരിചയമില്ലാത്ത രണ്ടു റഷ്യക്കാർ എഴുനേറ്റ് കഠിനമായി പ്രസംഗത്തെ വിമർശിക്കയുണ്ടായി. യേശുക്രിസ്തുവിനെ "ഗുരു" എന്നു വിളിക്കുന്നത് വേദവിപരീതമാണെന്നാണ് അവരുടെ പക്ഷം. ഹരേ കൃഷ്ണ പ്രസ്ഥാനം, യോഗ തുടങ്ങിയവയും പലതരം വിചിത്രമായ ഗുരുസങ്കൽപ്പങ്ങളും യൂറോപ്പിൽ പ്രചരിച്ചിരുന്ന കാലമായിരുന്നു അത്. ഞാൻ അല്പം അന്ധാളിച്ചു. പക്ഷേ എന്റെ പ്രയാസം ബിഷപ്പ് കാലിസ്റ്റോസ് മനസ്സിലാക്കി. അദ്ദേഹം എഴുന്നേറ്റ് വളരെ ശാന്തമായി പറഞ്ഞു; "ഗുരു എന്നാൽ സംസ്കൃതത്തിൽ ടീച്ചർ എന്നേ അർത്ഥമുള്ളു. സുവിശേഷങ്ങളിൽ യേശുവിനെ 'റബ്ബീ' എന്നു ശിഷ്യർ വിളിക്കുന്നുണ്ടല്ലോ. അതു തന്നെയാണ് ആ വാക്കിന്റെ അർത്ഥം. യൂറോപ്പിലും അമേരിക്കയിലും ഇപ്പോൾ പ്രചരിക്കുന്ന 'ഗുരു' സങ്കൽപ്പമല്ല ഫാദർ ജോർജ് സൂചിപ്പിച്ചത്. ഇന്ത്യൻ പാരമ്പര്യത്തിൽ വളരെയേറെ അർത്ഥമുള്ള ആദരണീയ പദമാണ് ഗുരു. അത് നാം ആ അർത്ഥത്തിൽ തന്നെ മനസ്സിലാക്കേണ്ടതാണ്." അതോടെ രംഗം ശാന്തമായി.





മലയാളത്തിൽ ഫിലോക്കാലിയ തുടങ്ങിയ വളരെ പ്രസിദ്ധമായ ഓർത്തഡോക്സ് അദ്ധ്യാത്മിക ഗ്രന്ഥങ്ങൾ തർജ്ജമ ചെയ്യിച്ച് അച്ചടിപ്പിച്ച് സൗജന്യമായി വിതരണം ചെയ്ത ഡോ. ചെറിയാൻ ഈപ്പൻ പല പ്രാവിശ്യം ബിഷപ്പ് കാലിസ്റ്റോസിനെ ഓക്സ്ഫഡിൽ വെച്ച് കാണുകയുണ്ടായി. ഗ്രീസിലെ മൗണ്ട് ആഥോസിൽ ഗ്രീക്ക് മൂലഭാഷയിലുള്ള ഫിലോക്കാലിയയുടെ നാലു വാല്യങ്ങൾ തർജിമ ചെയ്തു. അഞ്ചാമത്തേതിലേക്ക് കടക്കാൻ മടിയായിരുന്നു. എന്തോ ആദ്ധ്യാത്മിക കാരണം അതിന്റെ പിറകിലുണ്ടായിരിക്കാം. എന്നാൽ ഡോ. ചെറിയാൻ സാഹസികമായി മൗണ്ട് ആഥോസിൽ ചെന്ന് ആരേയും കാണിക്കാതെ വെച്ചിരുന്ന ഫിലോക്കാലിയയുടെ മൂലകൃതി കാണുകയും റഷ്യൻ പരിഭാഷ ഉപയോഗിച്ച് മലയാളത്തിൽ അഞ്ചു വാല്യങ്ങളും മൊഴിമാറ്റം നടത്തിക്കയും ചെയ്തു.

എപ്പോഴെങ്കിലും ഇന്ത്യയിൽ മലങ്കരസഭ സന്ദർശിക്കാൻ ബിഷപ്പ് കാലിസ്റ്റോസിനെ ക്ഷണിച്ചെങ്കിലും അനാരോഗ്യം കാരണം ദൂരയാത്ര ഒഴിവാക്കയാണെന്ന് പറഞ്ഞിരുന്നു. അദ്ദേഹത്തിന്റെ രചനകളിൽ ബിസന്റയിൻ പാരമ്പര്യത്തിലുള്ള പൗരസ്ത്യ സഭകളെക്കുറിച്ചും അവയുടെ ആദ്ധ്യാത്മിക ധാരകളെക്കുറിച്ചുമാണ് പറയുന്നത്. എന്നാൽ പൗരസ്ത്യ ഓർത്തഡോക്സ് സഭകളും ഓറിയന്റൽ ഓർത്തഡോക്സ് സഭകളും തമ്മിലുള്ള ഐക്യ ചർച്ചകളോടും അവയുടെ ശുഭകരമായ നിഗമനങ്ങളോടും അദ്ദേഹം യോജിക്കയും ചെയ്യുന്നുണ്ട്.

എങ്കിലും അദ്ദേഹം ഓർത്തഡോക്സ് സഭയ്ക്കു പുറത്തുനിന്നു വന്ന ആൾ ആയതുകൊണ്ട് അവിടവിടെ അദ്ദേഹത്തെ വിമർശിക്കുന്ന ഓർത്തഡോക്സ് തീവ്രവാദികളും ഉണ്ടാകും. എ.ഡി. 451-ലെ കൽക്കദോനാ സുന്നഹദോസിനു ശേഷം ഗ്രീക്ക് പാരമ്പര്യത്തിലുള്ള പൗരസ്ത്യ ഓർത്തഡോക്സ് സഭകളും മലങ്കരസഭ ഉൾക്കൊള്ളുന്ന ഓറിയന്റൽ ഓർത്തഡോക്സ് സഭകളും തമ്മിലുള്ള വേർതിരിവ് യാഥാസ്ഥിതിക കേന്ദ്രങ്ങൾ ഇപ്പോഴും ഗൗരവമായി എടുക്കുന്നുണ്ടെന്ന് അദ്ദേഹത്തിനറിയാം. അതുകൊണ്ട് അനാവശ്യമായ വിമർശനങ്ങൾ ഒഴിവാക്കാൻ രചനകളിലും പ്രഭാഷണങ്ങളിലും അല്പം മുൻകരുതലെടുക്കുന്നത് സ്വഭാവികമാണ്. ഏതായാലും സഭാപിതാക്കന്മാരുടെ ജീവിതവും കൃതികളും ആഴമായി പഠിക്കുകയും ഉചിതമായി ഉദ്ധരിക്കുകയും ചെയ്യുന്ന അദ്ദേഹത്തിന്റെ രചനകൾ നമ്മുടെ ഓറിയന്റൽ ഓർത്തഡോക്സ് സഭകളിലും പ്രയോജനകരമായി ഉപയോഗപ്പെടുത്താവുന്നതാണ്. അന്തരിച്ച പ. പൗലോസ് ദ്വിതീയൻ ബാവായുടെ സാന്നിധ്യത്തിൽ, കോട്ടയം ഭദ്രാസന പ്രതിമാസ വൈദിക സമ്മേളനങ്ങളിൽ കാലിസ്റ്റോസിന്റെ The Orthodox Way അടിസ്ഥാനമാക്കി ചില ചിന്തകൾ അവതരിപ്പിച്ചിട്ടുണ്ട്. ഐക്കൺ പ്രസ്ഥാനത്തിന്റെ മുൻനിര പ്രവർത്തകനായ എബ്രഹാം ചിറയ്ക്കൽ ആവശ്യമായ പുസ്തകങ്ങൾ ഞങ്ങൾക്ക് എത്തിച്ചു തന്നതും ഓർക്കുന്നു. സന്യാസവും പാണ്ഡിത്യവും ഉത്തമ ജീവിതവും വിനയവും സമ്മേളിക്കുന്ന കാലിസ്റ്റോസ് മെത്രാപ്പോലീത്തായുടെ സാത്വിക സ്മരണയ്ക്കു മുമ്പിൽ ആദരാഞ്ജലികൾ അർപ്പിക്കുന്നു.



# Paulos Mar Gregorios: A Doyen Of Peace And Freedom



## K. M. Seethi

Paulos Mar Gregorios (1922-1996)—whose centenary falls on 9 August—was a unique spiritual-philosophical luminary. Though heading various spiritual abodes of the Orthodox Christianity of India—one of the largest denominations in the country with nearly 2 million followers—and leading the international fora like the World Council of Churches (WCC), Mar Gregorios was a cosmopolitan in letter and spirit with all traits of a global citizen sustaining an abiding spirit for peace, freedom and wellbeing of humanity. Former Supreme Court of India judge Justice V. R. Krishna Iyer characterised him as "a cultural wonder and global wanderer with a head and heart full of spiritual ware and moral corals." Iyer wrote, "what brought me closer to him is the crimson spirituality whereby socialism meets with humanism and both blend with the Supreme Light." Indeed, the intellectual life-world abounds in memories of Mar Gregorios, a great soul of India.



I first met Mar Gregorios nearly forty years ago at a conference in Delhi when he was invited to speak on world peace, apparently after his attending the UN General Assembly Special Sessions on Disarmament. Mar Gregorios was the bishop of the Delhi Diocese at that time, besides holding many positions and responsibilities in India and abroad. It was an amazing experience to interact with him on a variety of subjects, both spiritual and material. My close interaction with him began when he came down to our town in Kottayam, to speak to a small audience of our International Relations students. The School of International Relations of Mahatma Gandhi University at that time was housed in a building in CMS College, one of the oldest colleges in Kerala, which was hardly two kilometres away from the Orthodox Theological Seminary. Mar Gregorios was also officiating as the Principal of the Seminary, and he was instrumental in setting up the Sophia Centre attached to the theological institution. Sophia Centre became an abode of intellectual life in Kottayam and our university's first national seminar on India's foreign policy was held at this centre. Mar Gregorios was not only an institution builder but a great inspiration for many movements, inter-faith dialogues and peace conferences. His visits to the University kindled precious thoughts for all disciplines and their votaries as his subjects for discussion and debates ranged from Philosophy, Theology, Literature, and International Relations to Science and Technology.

### A humble beginning with a passion for freedom

Mar Gregorios had a difficult time pursuing studies in his younger days. So, he had to take up a journalist position at the younger age of 16, working for the Roman Catholic daily Malabar Mail. Then he spent nearly two years in a transportation and shipping company in Cochin until he joined the Indian Posts and Telegraphs department. It was during this tenure that he became Associate Secretary for Travancore-Cochin of the All-India Posts and Telegraphs Union, and Mar Gregorios helped coordinate a major nationwide strike against the colonial administration. He wrote in his memoirs that as India's freedom movement was gaining momentum, "Christians were not very enthusiastic about it. The majority among them thought that British imperial rule would be preferable to self-rule. After all, the Colonial Masters were also Christians! I was not persuaded about this point of view." He further said that as the Quit India Movement erupted on 9 August 1942, he was in Madras and his "patriotism was properly kindled" and he "joined groups of protesting University students in Madras to shout with gusto: 'John Bull, Quit India, Inquilab Sindabad' (Urdu for Long Live the Revolution). I even joined college students who were pulling down alarm chains on local trains in order to disrupt traffic… It was exhilarating, but doubly dangerous, because we were supposed to be 'most obedient servants' of the British government." For Mar Gregorios, Mahatma Gandhi was an inspiring personality. He remembered Gandhi as "truly Indian and truly universal, the best specimen of humanity our world has produced in the last couple of centuries." Moreover, "Gandhi embodied uncompromising integrity with genuine love and compassion for all. He was closer to the poor and suffering masses of India, identified with them in utter simplicity, deeply religious, and politically astute all the same."

Even as India began experimenting with a long-cherished dream of political independence, Mar Gregorios left the homeland to take up a teaching post in a school in Ethiopia. He wrote that the three years in Ethiopia (1947-1950) taught him "a great deal and the years were eventfilled, turbulent and productive." He realized at this time that he should attain higher education as his age advanced. Spending four years in the United States (1950-54) was worthwhile as he received his graduate degree (from Goshen College) as well as his master's degree in Divinity (from Princeton Theological Seminary). He acknowledged that one of his "richest experiences as an Eastern Orthodox layman was serving as Assistant Pastor in two Black Baptist churches in Elkhart, Indiana and Princeton, New Jersey during that first four-year sojourn." Mar Gregorios returned to India in 1954 and began a

new teaching career at the Union Christian College, Aluva, near Kochi. It was at this time that he became active in Student Christian Movement of India.

Meanwhile, in 1956, Ethiopian emperor Haile Sellassie visited India and travelled to different places, including Kerala. Already Mar Gregorios had got into the good book of the emperor while working as a teacher in Ethiopia. Haile Sellassie made considerable effort to take him into his personal staff but Mar Gregorios declined the offer due to his interest in pursuing higher education. Haile Sellassie met him in Kochi and Kottayam, and the Orthodox church was persuaded by the emperor to prevail upon him. Though persistent in his position, notwithstanding pressures from the South Block, Mar Gregorios finally agreed to go to Ethiopia again, this time as Personal Assistant, Liaison Officer with India, and Special Advisor to emperor Haile Sellassie of Ethiopia. He remembers that at the position, he "received many insider's insights into how a government structure works, though the Ethiopian system was not the most developed." After three years, he resigned his position and decided to go to Yale University for further studies in theology and philosophy. He later went to Oxford to do D.Phil. He writes: "Though Oxford disappointed me – too staid, too dogmatic, too insular, too pompously unauthentic for my taste," he had "great teachers there like Michael Polanyi, who initiated me into some of the problems of human knowing and intellectual certainty. My philosophical pilgrimage, which began with an introductory course at Goshen, and had substantially developed at Princeton and Yale, reached a new level of maturity at Oxford. My mind developed by reacting critically to teachers like Gilbert Ryle and Ian Ramsey, Henry Chadwick and R. C. Zahner." Even as he continued to pursue studies at Oxford, he had an invitation to join the WCC staff in Geneva. According to him, "I had to say … that I found the WCC too uncongenial, as being too western and too Protestant. He then "turned the offer down, politely disclaiming my ability to do what was required, and insisting on my need to complete the studies at Oxford."

When the Third Assembly of the WCC was held in New Delhi in 1961, Mar Gregorios was invited to be one of the three main Bible Study leaders. He accepted the invitation, and it became "a great occasion" for his entry into the Ecumenical Movement. From 1962 to 1967, he served as Associate General Secretary and Director of the Division of Ecumenical Action. During his tenure, he visited Protestant and Orthodox churches of the World, to serve as an Observer at the Second Vatican Council of the Roman Catholic Church and to get inside knowledge of the Christian churches of the world. In 1967, he left Geneva to serve as Principal of the Orthodox Theological Seminary in Kottayam, Kerala.

Meanwhile, Mar Gregorios was serving as a member of the Central Committee and of the Executive Committee, Moderator of the Commission on Church and Society (1975-83), and one of its Presidents (1983-91). The WCC delegations to major conferences including the UN General Assembly Special Sessions on Disarmament (1983,1988) were headed by him. This was the time when Mar Gregorios constantly challenged war, apartheid, colonialism and neo-colonialism. He also served as visiting Professor at Denver, Harvard, Wooster, and Princeton. And a fellow at the Indian Institute of Advanced Study at Shimla, the vice-president of the Kerala Philosophical Congress, and the president of the Indian Philosophical Congress.

**Shepherd of the Poor**

Mar Gregorios's passion for philosophy made him a critical insider in his own church. His life and exposure to the living conditions of the people across the world taught him many lessons. His Love's Freedom: The Grand



Mystery A Spiritual Autobiographyunfolds many such moments and insights. According to him,

In a human person's life, suffering is the most personal and intimate experience. Descartes definitely took the wrong starting point when he began with his "I think, therefore I am." For most ordinary people, barring the academics, what they could say would be more like: "I think, therefore I am, I think…." They would lack that Cartesian certainty about their thinking activity, which is easier for thinkers far removed from everyday life. Whereas, if he had started with "I suffer, therefore I am" he would probably have come to quite different conclusions; at least he would have made more sense to common people. Because my suffering is my own, in a particularly intimate way, and I can never doubt it, even if others do not quite see it. The universal I is much more a sufferer than a thinker.

He wrote:

What the Christian tradition has taught me is not to ask for the cause of individual suffering, or to resolve philosophically the problem of unmerited suffering. My task is to use suffering that comes my way, for the exercise of self-discipline and compassion. I do not know why we have to suffer, but I know that where there has been no suffering there is no development of character. I know that compassion is learned and taught by entering into the suffering of others and by letting others share one's own suffering, to a certain extent. Suffering seems to be Love's way, at least in this world.

Mar Gregorios was also critical of the movement which he represented. In a letter to Fr. Dr. K. M. George, he said that "there are some important issues facing humanity which the WCC should take up on a priority basis. The most important is laying the foundations for a new and more humane civilisation to replace the present inhuman urban technological – industrial-consumerist-nuclear-developmentalist civilisation, of which the disrupted life environment and war are two major products. The WCC leadership lacks the will and the vision to make the churches pick this up as an ecumenical task – including an examination of the theoretical foundations of all our academic disciplines and of our science and technology."

Mar Gregorios further said that "the ecumenical movement needs a new kind of leadership -decentralised and distributed in different parts of the globe – not bureaucratic offices, but of praying ecumenical communities, living and sharing in koinonia. The bureaucratic pattern does not fit, either for Church leadership, or for WCC operations. We have to make full use of our best lay leadership, both female and male, but not let loose some


മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH





**1991–ൽ ആസ്ട്രേലിയയിലെ കാൻബറായിൽ നടന്ന വേൾഡ് കൗൺസിൽ ഓഫ് ചർച്ചസിന്റെ ഏഴാമത് സമ്മേളനത്തിൽ പ്രസിഡണ്ടായ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസും ആസ്ട്രേലിയൻ പ്രസിഡണ്ട് ബോബ് ഹോക്കും. ആസ്ട്രേലിയൻ പ്രസിഡണ്ടിന്റെ പ്രസംഗത്തിന് വേദിയിൽ വച്ചു തന്നെ മാർ ഗ്രീഗോറിയോസ് ചുട്ട മറുപടി കൊടുത്തത് മാധ്യമങ്ങൾ വലിയ വാർത്തയാക്കി.**

feverish activists furiously tearing each other and themselves apart."

In his tribute to Mar Gregorios, Fr. K.M. George wrote:

His cosmic vision unfolds from his faith in the perfect union of divinity and humanity in Christ, "without confusion and without separation." On the basis of this authentic meeting of the Creator and the Created, Mar Gregorios incessantly sought to make borders transparent and transform them to be places of communion rather than lines of demarcation and discrimination. He stood up in prophetic anger against demonic borders and "pernicious dichotomies" that human arrogance erected between the white and non-white races, between the power brokers and the poor of the world, between Patriarchal males and abused women, between the custodians of mainstream culture and the Aboriginal – Indigenous – Adivasi – Dalit victims of our world order. His fight with an arrogantly smug Christianity, especially with its western brand, and with its agents and allies elsewhere was fierce. His mediatorial self-understanding took him as a messenger of peace to many places where conflict and violence reigned. He flew over many a border of nations and cultures and became the herald of a new order, committed to the cause of humanity.

Mar Gregorios wrote that he also "learned a lot from the communists- that most avowedly atheistic wing of the European Enlightenment; I have learned from their weaknesses and failures just as much as from their apparent successes." He said that he "cultivated them especially for two reasons: (a) their social goals were more compatible with the Christian idea of a just society than that of liberalism and its capitalist ideology; (b) my Christian brothers and sisters in the West, especially the Roman Catholic Church, but also Protestants, were vilifying everything the communists were doing." He "found anticommunism anti-Christian, and therefore decided to associate and work with the communists so long as they were committed to just societies in which oppression and exploitation was reduced to a minimum and in which all human beings could live with freedom and dignity." He further noted with a critical insight: "Alas, the communists became as dogmatic, corrupt and power hungry as the Roman Catholic Church and dug their own graves. But I still remain committed to socialism as the nearest alternative to the society I am envisaging as a Christian."

P. Govindappilla, a Marxist thinker of Kerala recollects his contribution: " It is a matter of great significance that, in spite of his deep involvement with and marvellous grasp of European taught and science, Dr Paulos Mar Gregorios was among the very few distinguished modern philosophers in India, who were not tainted by Eurocentrism. His theology is distinctively Eastern, as was Jesus Christ himself. Even in science and its application, in medicine and other branches of practice Mar Gregorios resisted the snares of Euro-centrism."

Three years before his demise, Mar Gregorios reminded: "And Christ's love is for all humankind, not just for Christians. It is for the whole of humanity that he has died, not just for Christians alone. He lives for the human race, and he is the lover and Saviour, as well as Lord, of the whole race of humankind."

Mar Gregorios's erudition can be seen in his writings and speeches, which include several volumes in different languages. His life and mission remain as a rich repository of this cosmopolitan vision.

**K. M. Seethi**

K.M. Seethi is Director, Inter University Centre for Social Science Research and Extension (IUCSSRE), Mahatma Gandhi University, Kerala. He also served as Dean of Social Sciences and Professor of International Relations and Politics, Mahatma Gandhi University. He frequently writes for 'Global South Colloquy.' He can be contacted at kmseethimgu@gmail.com



HE SAID IT

L L Metropolitan His Grace Paulos
Mar Gregorios of Blessed Memory
(1922 - 1996)
Indian (Malankara) Orthodox Church

Gorbachev, along with the Communist Party of Soviet Union which he led, gave up the costly stance of confrontation against an exploitative and hegemonistic world market economy system...the Gorbachev strategy was noble and well intentioned, based on a vision that failed to come true. We cannot really say that Gorbachev's ideological position has been proved by the history to be untrue. To say so is to ignore other significant variables in the equation.

firstmedium@gmail.com

Mikhail Gorbachev
2 March 1931 - 30 August 2022









# മലങ്കരയുടെ വയൽകനികളും കിനാവുകളും

## ഫാ. ഡോ. ജേക്കബ് കുര്യൻ

"പിതാവ് എന്നെ അയച്ചതുപോലെ ഞാനും നിങ്ങളെ അയയ്ക്കുന്നു" (യോഹ. 20:21). "ഞാൻ അയയ്ക്കുന്നു" എന്നർത്ഥമുള്ള "മിസ്സിയോ" എന്ന ലത്തീൻ പദത്തിൽ നിന്നുണ്ടായതാണ് "മിഷൻ" എന്ന ഇംഗ്ലീഷ് പദം. ഒരു ദൗത്യത്തിനായി അയയ്ക്കുന്നു എന്ന സൂചനയാണ് ഈ പദങ്ങൾക്കുള്ളത്. സ്വർഗ്ഗീയ പിതാവ് ലോകരക്ഷക്കായി പുത്രനെ അയച്ചതാണ് ദൈവത്തിന്റെ 'മിഷൻ.' ദൈവിക രക്ഷയുടെ സന്ദേശം അറിയിപ്പാൻ ശിഷ്യരെ, പുത്രൻതമ്പുരാൻ അയച്ചതാണ് സഭയുടെ മിഷൻ. ഈ 'മിഷൻ' നിർവ്വഹിക്കുവാൻ അയയ്ക്കപ്പെട്ടവരെ വി. വേദപുസ്തകം "സാക്ഷികൾ" എന്നു വിശേഷിപ്പിക്കുന്നു (അപ്പോ. പ്ര. 1:8; 1:22).

സുവിശേഷദൗത്യത്തിന് പുതിയനിയമം ഉപയോഗിക്കുന്ന മനോഹര പദപ്രയോഗങ്ങളാണ്, 'സാക്ഷ്യം നൽകുക', 'സാക്ഷികൾ ആകുക' മുതലായവ (മത്താ. 24:14, യോഹ. 1:7, 3:11, അപ്പോ. പ്ര. 1:8, 2:32, 3:15, 4:33, 22:15). അതുകൊണ്ട്, ആദിമ സഭാപാരമ്പര്യത്തിലും, പൗരസ്ത്യ സഭകളിലെക്കാലവും, "സാക്ഷീകരണം" എന്ന ആശയമാണ് "സുവിശേഷീകരണ"ത്തിൽ ഉദ്ദേശിക്കുന്നത്.

മത്തായി 10:5–6, 15:24–26, അപ്പോ. പ്ര. 1:8 എന്നിവിടങ്ങളിൽ സാക്ഷീകരണത്തിന്റെ ഒരു പ്രധാന പ്രസരണക്രമം വ്യക്തമാക്കുന്നു. സ്വന്തം ജനങ്ങളുടെ ഇടയിലെ പ്രവർത്തനത്തിൽ കൂടി, കൂടുതൽ വിശാല മേഖലയിലേക്ക് പ്രവേശിക്കണം, എന്നതാണ് ഈ പ്രസരണക്രമം. യെരുശലേമും, യഹൂദ്യയും, ഇസ്രായേൽ കുലത്തിലെ കാണാതെപോയ ആടുകളും, ശമര്യക്കാരും, ലോകത്തിലെ സകല ജാതികളും, ഭൂമിയുടെ അറ്റത്തോളം ഈ സാക്ഷീകരണ ചക്രവാളമാണ് എന്നു പറയുമ്പോൾ, സ്വജാതികളിൽ തുടങ്ങി ലോകത്തിന്റെ അറ്റത്തോളം എത്തുന്ന ഒരു നിയോഗമായിട്ടെടുക്കണം.

ആദിമസഭയുടെ സാക്ഷീകരണത്തിന്റെ ഉള്ളടക്കം നാലു സംഗതികളായിരുന്നുവെന്ന് അപ്പോ. പ്ര. 2:42–46 വ്യക്തമാക്കുന്നു. 1. അപ്പോസ്തോലന്മാരുടെ ഉപദേശം (കെറുഗ്മ) കേട്ടു. 2. കൂട്ടായ്മ ആചരിച്ചു (കൊയ്നോണിയ). 3. അപ്പം നുറുക്കി, പ്രാർത്ഥന കഴിച്ചു (യഫ്ക്കാറസ്തിയ). 4. പരസ്പരം കരുതി (ഡയക്കോണിയ).

സാക്ഷീകരണത്തിന് നാല് സുഗന്ധങ്ങൾ ഉണ്ടെന്ന് പ. പൗലൂസ് ശ്ലീഹായുടെ വാക്കുകളിൽ നിന്നു മനസ്സിലാക്കാം. 1. ധൈര്യം (Courage), 2. നിർബ്ബന്ധം (Compulsion), 3. ഭാരപ്പെടൽ (Concern), 4. ആത്മവിശ്വാസം (Confidence). നാലു കാര്യങ്ങളെയും വ്യക്തമാക്കുന്ന നാലു വാക്യങ്ങൾ ശ്രദ്ധിക്കാം.

1. റോമർ 1:16: "സുവിശേഷത്തെക്കുറിച്ച് എനിക്കു ലജ്ജയില്ല; വിശ്വസിക്കുന്ന ഏവനും, ആദ്യം യഹൂദനും പിന്നെ യവനനും അതു രക്ഷയ്ക്കായി ദൈവശക്തിയാകുന്നുവല്ലോ."

ലജ്ജ തോന്നാത്ത ധൈര്യമാണിത്.

2. 1 കൊരി. 9:16: "നിർബ്ബന്ധം എന്റെമേൽ കിടക്കുന്നു; ഞാൻ സുവിശേഷം അറിയിക്കുന്നില്ല എങ്കിൽ എനിക്കു അയ്യോ കഷ്ടം."

ഒരു ആന്തരിക നിർബ്ബന്ധം സുവിശേഷകനെ കർമ്മോൽസുകനാക്കുന്നു.

3. 2 കൊരി. 11:28: "എനിക്കു ദിവസേന സർവ്വസഭകളെയും കുറിച്ചുള്ള ചിന്താഭാരം എന്ന തിരക്കും ഉണ്ട്."

തന്റെ ഉത്തരവാദിത്വ പൂർത്തീകരണത്തിനായി ഒരു ഭാരപ്പെടൽ ആണ് ഈ വാക്കുകൾ.

4. ഫിലിപ്പിയർ 4:13: "എന്നെ ശക്തനാക്കുന്നവൻ മുഖാന്തരം ഞാൻ സകലത്തിനും മതിയാകുന്നു."

സാക്ഷീകരണത്തിന്, ഒരു ശുഭചിന്തയും ആത്മവിശ്വാസവും അനുപേക്ഷണീയമാണ്. അതുണ്ടാകുന്നത് ദൈവം സകലത്തിനും പ്രാപ്തമാക്കുന്നു എന്ന വിശ്വാസം നിറയുമ്പോഴാണ്.

ഇനി "സാക്ഷീകരണ"ത്തിന്റെ അല്പം ചരിത്രത്തിലേക്ക് കടക്കാം. ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ ചിതറിപ്പോയിരുന്ന യഹൂദന്മാർ, ക്രിസ്തുസുവിശേഷത്തിന്റെ വാഹകരായി മാറുവാൻ പലയിടങ്ങളിലും ഇടയായി. അതിനായി ദൈവം അവരെ വിവിധ സ്ഥലങ്ങളിലേക്ക് അയച്ച വഴിയാണ്, യഹൂദന്മാരുടെ ചിതറിപ്പോക്ക് എന്ന് വ്യാഖ്യാനിക്കുന്നവരുമുണ്ട്. ആദിമ ക്രിസ്തുശിഷ്യർ ഓരോ സ്ഥലത്തും എത്തിയപ്പോൾ, യഹൂദന്മാരെ കണ്ടെത്തുവാനും, അവരുടെയിടയിൽ പാർക്കുവാനും അവരിലൂടെ ഓരോ നാട്ടിലുമുള്ളവരുമായി ബന്ധപ്പെടുവാനും സാധിച്ചു. അന്യഭാഷാവരം ലഭിച്ചവർക്ക്, ആ വരം ഉപയോഗിക്കേണ്ടിവന്ന അത്യാവശ്യ സന്ദർഭങ്ങളിൽ അതു പ്രയോജനപ്പെട്ടുവെങ്കിലും, സ്വാഭാവികമായ ആശയവിനിമയത്തിന്റെ മാർഗ്ഗത്തിൽ അവർ സ്വന്തം ഭാഷക്കാരെ കണ്ടെത്തിയെന്നത് ഒരു വസ്തുതയാണ്.

മാർത്തോമ്മാശ്ലീഹായും സാക്ഷീകരണത്തിന്റെ സുഗന്ധങ്ങളുമായി ഇന്ത്യയിലെത്തിയപ്പോൾ സ്വാഭാവികമായും ഇന്ത്യയിൽ അധിവാസമുറപ്പിച്ച യഹൂദ



താവളങ്ങളിലേക്കാണ് ആദ്യം ചെന്നത്. ഇന്ത്യയിൽ സുവിശേഷം ആദ്യം അറിയിച്ചത് ഇവിടെയുണ്ടായിരുന്ന യഹൂദന്മാരോടാണ്. ഭാഷയിലും, സാംസ്കാരിക ഘടകങ്ങളിലും, ഐക്യം കണ്ടെത്തുക മാത്രമല്ല, അവരുടെ ആന്തരികാമ്പേഷണത്തിന് ഒരു പൊതുവേദിയുണ്ടാകയും ചെയ്തു. ചിതറിപ്പോയ യഹൂദർ, തങ്ങൾ കാത്തിരുന്ന "മിശിഹാ"യുടെ ആഗമനം ഒരു പവിത്രസ്വപ്നമായി കണ്ടിരുന്നു. ആ 'മിശിഹാ' വന്നുവെന്നും, അവനെ കണ്ടുവെന്നും, അവൻ തന്നെ അയച്ചുവെന്നും, അവനിൽ ഒരു ആന്തരികവിപ്ലവം ആരംഭിച്ചിരിക്കുന്നുവെന്നും, കേട്ടത് സ്വാഭാവികമായും പരദേശി യഹൂദന്മാരിൽ യേശുവിനെക്കുറിച്ച് താൽപര്യം വർദ്ധിപ്പിച്ചു.

ഇന്ത്യയിൽ സുവിശേഷം പ്രചരിച്ച രീതിയും, പാശ്ചാത്യദേശങ്ങളിൽ പ്രചരിച്ച രീതിയും തമ്മിൽ ഒരു പ്രധാന വ്യത്യാസം ഉണ്ടായിരുന്നു. പാശ്ചാത്യദേശങ്ങളിൽ യഹൂദർക്കും ക്രൈസ്തവർക്കും വളരെ പീഡനങ്ങൾ നേരിടേണ്ടിവന്നുവെങ്കിൽ, ഇന്ത്യയിൽ നൂറ്റാണ്ടുകളായി നിലനിന്ന സഹിഷ്ണുതാമനോഭാവം രണ്ടിനെയും, ആവശ്യക്കാർക്ക് പിൻപറ്റാവുന്ന "മാർഗ്ഗ"ങ്ങളായി അംഗീകരിച്ചു. മാത്രവുമല്ല, ഭരണാധികാരികൾ അവർക്ക് പദവികളും അവകാശങ്ങളും കൊടുത്താദരിച്ചു.

ഇക്കാര്യത്തോട്, ഒന്നു കൂട്ടിച്ചേർത്തു പറയുവാനുമുണ്ട്. ഇന്ത്യയിൽ യഹൂദ, ക്രൈസ്തവ ചരിത്രങ്ങളിൽ രൂപപ്പെട്ട ആഭ്യന്തര കലഹങ്ങൾക്ക്, ഇന്ത്യയിലെ തദ്ദേശീയ ജനവിഭാഗങ്ങൾ ഒട്ടും ഉത്തരവാദികളും അല്ല. യാഥാസ്ഥിതിക യഹൂദർ, യഹൂദക്രൈസ്തവർ എന്നിങ്ങനെ രണ്ടു വിഭാഗങ്ങൾ തമ്മിൽ വൈരം വർദ്ധിച്ചതിന്റെ രക്തസാക്ഷിയായിട്ടായിരിക്കാം മാർത്തോമ്മാശ്ലീഹാ മരണപ്പെട്ടത്. ഭാരതക്രൈസ്തവരുടെ ഇടയിൽ ഉണ്ടായ പിൽക്കാല വിഭജനങ്ങളുടെയും മുഖ്യകാരണം, ഇവിടേയ്ക്കു വന്ന പാശ്ചാത്യ അധിനിവേശശക്തികളുടെ മതമാത്സര്യം ആയിരുന്നു.

ഇന്ത്യയിലെ മതസഹിഷ്ണുതാമനോഭാവം പശ്ചാത്തലമാക്കി വളർന്നു വന്ന ക്രൈസ്തവസമൂഹത്തിന് ഇവിടത്തെ സാംസ്കാരിക അടിസ്ഥാനങ്ങളെ ഉൾക്കൊള്ളുവാൻ കഴിഞ്ഞു. തികച്ചും തദ്ദേശീകൃതമായ ഒരു ക്രിസ്തീയത അങ്ങനെ രൂപപ്പെട്ടു. ഇതരസമൂഹങ്ങളുടെയിടയിൽ ക്രിസ്ത്യാനികൾക്ക് മതിപ്പും അംഗീകാരവും ഉണ്ടായി. വല്ലപ്പോഴും പേർഷ്യയിൽ നിന്നും മറ്റും വന്നുകൊണ്ടിരുന്ന ക്രിസ്ത്യാനികളും, ക്രിസ്തീയ മേലദ്ധ്യക്ഷന്മാരും ഇവിടത്തെ പ്രബലമായ ക്രൈസ്തവസമൂഹത്തിൽ സഹർഷം സ്വീകരിക്കപ്പെട്ടു.

"നസ്രാണികൾ" എന്ന പദം ദക്ഷിണേന്ത്യയിലെ പുരാതന ക്രിസ്ത്യാനികൾക്കു വന്നുചേർന്നതാണ്. "സുറാനി" എന്ന പദം സുറിയാനി (അരാമായ) സംസാരിച്ചിരുന്ന യഹൂദർക്ക് ഉപയോഗിച്ചിരുന്നതാണ്. അവരിൽ ക്രിസ്ത്യാനികളായവരെ "നാസ്" (നസ്രായന്റെ അനുഗാമി) എന്ന വിശേഷണവും ചേർത്ത് വിളിച്ചപ്പോൾ "നസുറാണി" അഥവാ "നസ്രാണി" ഉണ്ടായതാവാം. പുരാതന കച്ചവടപ്രമാണികളെ "മാപ്പിള"യെന്ന് വിളിച്ചിരുന്നു. മൂന്നുതരം മാപ്പിളമാർ മലങ്കരയിൽ ഉണ്ടായി. 1. സുറാണി മാപ്പിള 2. നസ്രാണി മാപ്പിള 3. ജോനക മാപ്പിള. സുറാണി മാപ്പിളമാർ യഹൂദരും, നസ്രാണി മാപ്പിളമാർ ക്രിസ്ത്യാനികളും, ജോനക മാപ്പിളമാർ അറബി പശ്ചാത്തലത്തിൽ നിന്നു വന്ന മുസ്ലീമുകളും ആയിരുന്നു. ഇതിൽ നസ്രാണി മാപ്പിളമാരിൽ തന്നെ "തെക്കുംഭാഗരും", "വടക്കുംഭാഗരും" ഉണ്ടായി. 'തെക്കുംഭാഗർ' പല കാലങ്ങളിലായി മലങ്കരയിൽ കുടിയേറിയ പേർഷ്യൻ യഹൂദ ക്രിസ്ത്യാനികളായിരുന്നു. അവർ പിന്നീട് "ക്നാനായക്കാർ" എന്ന് അറിയപ്പെട്ടു. "വടക്കുംഭാഗർ" തദ്ദേശീയരായിത്തീർന്ന യഹൂദരും, യഹൂദ സങ്കരവർഗ്ഗക്കാരും, തദ്ദേശീയ ആര്യ-ദ്രാവിഡ വർഗ്ഗക്കാരും, മറ്റ് തദ്ദേശീയ ജനവിഭാഗങ്ങളും ഒക്കെ ക്രിസ്തീയ മാർഗ്ഗം സ്വീകരിച്ചവരിലുണ്ടായിരുന്നു. തെക്കുംഭാഗരും, വടക്കുംഭാഗരും തമ്മിൽ വൈരമോ, മതപരമായ അന്തരമോ ഇല്ലാതിരുന്ന ഒരു പൂർവ്വകാലം ഉണ്ടായിരുന്നു. എങ്കിലും പിൽക്കാലത്ത് തെക്കുംഭാഗർ സുറിയാനിക്കാരായി അറിയപ്പെടുവാനും, തങ്ങളുടെ വംശീയ സ്വത്വം പരിപാലിക്കാനും ശ്രദ്ധിച്ചു. അതുകൊണ്ട്, "നസ്രാണികൾ" എന്ന പദവും, "സുറിയാനിക്കാർ" എന്ന പദവും യഥാക്രമം വടക്കുംഭാഗർക്കും, തെക്കുംഭാഗർക്കുമായി സാങ്കേതികമായി പരിമിതപ്പെടുത്തണം എന്ന് താൽപര്യപ്പെടുന്ന ചരിത്രപഠിതാക്കൾ ഉണ്ട്. എന്തായാലും "നസ്രാണി"കളും "സുറിയാനി" ക്രിസ്ത്യാനികളും ഒരു സുവിശേഷദൗത്യം വഹിക്കുന്നവരായിരുന്നോ എന്ന ചോദ്യത്തിന് പ്രസക്തിയുണ്ട്.

മതംമാറ്റം ലക്ഷ്യമാക്കി, സഭയിൽ അംഗസംഖ്യ വർദ്ധിപ്പിക്കുന്ന ഒരു കർമ്മപരിപാടി അവർക്കില്ലായിരുന്നു എന്നു വ്യക്തം. എന്നാൽ, പല വിധത്തിലും



പ്രകാശം ചൊരിയുന്ന ഒരു സമൂഹമായി, ഇതരസമൂഹങ്ങളോട് ചേർന്നു കഴിയുവാൻ അവർ ശ്രദ്ധിക്കയും ചെയ്തു. ഇത് ഒരു സാക്ഷീകരണശൈലി ആയിട്ടെടുക്കുകയെന്നതാണ്, മലങ്കരസഭയുടെ സാക്ഷീകരണ ചരിത്രത്തിന് അനുപേക്ഷണീയമായിരിക്കുന്നത്.

ഈ സാക്ഷീകരണശൈലിയുടെ രണ്ടു കാലഘട്ടത്തിലെ ചിത്രങ്ങളിലേക്ക് വളരെ വേഗത്തിൽ ഒന്ന് എത്തിനോക്കാം: ഒന്നാമത്തെ കാലഘട്ടം ഒന്നു മുതൽ പതിനെട്ടാം നൂറ്റാണ്ടു വരെ; രണ്ടാമത്തെ കാലഘട്ടം, പത്തൊമ്പതാം നൂറ്റാണ്ടു മുതൽ.

ഒന്നാമത്തെ കാലഘട്ടത്തെത്തന്നെ, പതിനാറാം നൂറ്റാണ്ടുവരെയും അതിനുശേഷവുമായി കാണേണ്ടിയിരിക്കുന്നു. പതിനാറാം നൂറ്റാണ്ടിൽ പോർത്തുഗീസുകാർ ഉദയംപേരൂർ സുന്നഹദോസിലൂടെ മലങ്കരസഭയുടെ തദ്ദേശീയികൃതരൂപം തകർത്തു. അതുവരെ ഇവിടുത്തെ സാമൂഹ്യവ്യവസ്ഥിതിയോട് ഇഴുകിച്ചേർന്ന് കഴിഞ്ഞവരായിരുന്നു മലങ്കര ക്രിസ്ത്യാനികൾ. അവർക്ക്, അങ്ങാടിയിലും കോട്ടയ്ക്കകത്തും പ്രവേശിച്ച് ജോലി ചെയ്വാൻ അനുമതി ലഭിച്ചിരുന്നു. അവർ വിശ്വസ്തരും പൊതുവെ ശാന്തസ്വഭാവക്കാരും ആയിരുന്നു. അതുകൊണ്ട് അളവിന്റെയും തൂക്കത്തിന്റെയും ചുമതല അവർക്കായിരുന്നു. അവർ ധൈര്യശാലികളും രാജ്യസ്നേഹികളുമായ യോദ്ധാക്കളും ആയിരുന്നതിനാൽ, നാട്ടുരാജാക്കന്മാർ അവരെ തങ്ങളുടെ പടയിൽ ചേർത്തു. ഉത്സവങ്ങളും പെരുന്നാളുകളും, നടത്തപ്പെടുമ്പോൾ സമൂഹമൈത്രിയുടെ സൂചനകളായി പല പ്രാദേശികാചരണങ്ങളും നടപ്പിലിരുന്നു.

പള്ളികളുടെ ശില്പമാതൃക മൗലികമായും തദ്ദേശീയമായിരുന്നുവെങ്കിലും ക്രിസ്തീയമായ പ്രതീകങ്ങളെയും ആശയങ്ങളെയും അതിലുൾപ്പെടുത്തുവാൻ ശ്രദ്ധിച്ചിരുന്നു. പള്ളിയോട് ചേർന്ന് പള്ളിയോഗങ്ങളും, നാട്ടുകൂട്ടങ്ങളും, തറക്കൂട്ടങ്ങളും ഉണ്ടായിരുന്നു. നസ്രാണികളുടെ പ്രധാന സ്വയംഭരണ സംവിധാനമാണ് ഈ കൂട്ടങ്ങളിലൂടെ പ്രയോഗക്ഷമമായത്. പ്രാദേശിക സമൂഹത്തിന്റെ ആത്മീയ നേതാവ് 'ചാത്ത'നാളോ, 'കത്തനാരോ', 'കശ്ശീശ'യോ ആയി അറിയപ്പെട്ടു. അവർക്ക് പൊതുവിലുള്ള ഒരു നേതാവ് "ജാതിക്കുകർത്തവ്യൻ" ആയിരുന്നു.

മതപരമായ കർമ്മങ്ങളിൽ പ്രധാനം വി. കുർബാനയായിരുന്നു. കുർബാനയ്ക്ക് വളരെ പുരാതനകാലം തൊട്ടേ പൗരസ്ത്യ സുറിയാനിയിലുള്ള ഒരു ക്രമം ഉപയോഗത്തിലിരുന്നു. കുമ്പസാരത്തെ അനുസ്മരിപ്പിക്കുന്ന ഒരു കർമ്മവും, രോഗികളെ തൈലാഭിഷേകം നടത്തുന്ന ഒരു രീതിയും ഉണ്ടായിരുന്നു. പെസഹായുടെ അത്താഴത്തെ അനുസ്മരിപ്പിക്കുന്ന ഒരു ചടങ്ങും വീടുകളിൽ ഗൃഹനാഥന്റെ നേതൃത്വത്തിൽ നടക്കുമായിരുന്നു. വിവാഹത്തോട് ചേർന്ന് പല ചടങ്ങുകളും ഗൃഹാന്തരീക്ഷത്തിൽ നടന്നിരുന്നു.

വിശ്വാസപരമായി, ക്രിസ്തീയതയുടെ അടിസ്ഥാനസംഗതികൾ അവർക്കു പ്രധാനമായിരുന്നു. വിശുദ്ധ ത്രിത്വം, മനുഷ്യവതാര രഹസ്യം, വി. കുർബ്ബാന, കന്യകമറിയാമിന്റെ മദ്ധ്യസ്ഥത മുതലായ കാര്യങ്ങൾ ഗൗരവതരമായിട്ടെടുത്ത ഒരു സമൂഹമായിരുന്നു ഇതെന്ന് സാക്ഷ്യപ്പെടുത്തിയ അനേകം യാത്രാവിവരണങ്ങൾ ലഭ്യമായിട്ടുണ്ട്. കൂടാതെ, മയിലാഞ്ചിപ്പാട്ട്, വിളക്കുതൊടീൽപ്പാട്ട്, കന്നി ഉമ്മയുടെ പാട്ട്, മിശിഹായുടെ പാട്ട് മുതലായ നസ്രാണി



നാടൻപാട്ടുകൾ, നസ്രാണികളുടെ വിശ്വാസ സത്യങ്ങളെ സംഗ്രഹിച്ചിരുന്നു. നൂറ്റാണ്ടുകൾ പഴക്കമുള്ള പാട്ടുകളും ആചാരങ്ങളും വിശ്വാസത്തിൽ ക്രൈസ്തവവും, സംസ്കാരത്തിൽ തദ്ദേശീയവുമായ ഒരു ജനവിഭാഗത്തെ വെളിപ്പെടുത്തി.

നസ്രാണികളുടെ പേരുകൾ വേദപുസ്തകനാമങ്ങൾ തന്നെ ആയിരുന്നുവെങ്കിലും ഈ പേരുകൾക്ക് തദ്ദേശീയമായ ദ്രാവിഡ രൂപങ്ങൾ നിലവിലിരുന്നു. ഉദാഹരണത്തിന് അബ്രഹാം, 'ഇട്ടി'യും, യൗസേഫ് 'ഔത'യും സാറ 'താണ്ട'യും ഒക്കെ ആയി രൂപപ്പെട്ടു.

16-ാം നൂറ്റാണ്ടിലെ ഉദയംപേരൂർ സുന്നഹദോസ്, നസ്രാണികളുടെ സാംസ്കാരികത്തനിമയെ നശിപ്പിച്ചുവെന്നു വേണം പറയുവാൻ. പിന്നീടു നടന്ന ലത്തീനീകരണത്തിലും, ആംഗ്ലിക്കൻ നവീകരണത്തിലും, പാശ്ചാത്യ സുറിയാനിവത്ക്കരണത്തിലും, മലങ്കര ക്രിസ്ത്യാനികളുടെ സ്വത്വബോധം തന്നെ നാശോന്മുഖമാക്കി. അല്പസ്വല്പം തദ്ദേശീയഭാവം നിലനിർത്തിക്കൊണ്ട്, പതിനെട്ടാം നൂറ്റാണ്ടുവരെ നിലനിന്ന നസ്രാണികൾക്ക്, ഇംഗ്ലീഷുകാർ ഒരു "പ്യൂരിറ്റൻ" സഭാശൈലികൊണ്ടു വന്നപ്പോൾ തങ്ങളുടെ സാംസ്കാരികത്തനിമയെക്കുറിച്ച് ഒത്തിരി ചിന്താക്കുഴപ്പം വരുത്തിവച്ചു. അതുകൊണ്ട് "സാക്ഷീകരണ"ത്തെക്കാൾ, പിടിച്ചുനിൽക്കാനുള്ള തത്രപ്പാടിന് ബലമേറി.

19-ാം നൂറ്റാണ്ടായപ്പോൾ, മലങ്കരസഭയ്ക്ക് പ്രത്യേകമായും, സാക്ഷീകരണത്തിന്റെ ഒരു നവശൈലി രൂപപ്പെട്ടു. പഴയതും പുതിയതും സമന്വയിച്ച ഒരു ശൈലിയിലേക്കുള്ള മാറ്റം ഇവിടെ പ്രകടമാണ്. ഈ മാറ്റം, ഭാരതത്തിൽ മുഴുവനും ഉണ്ടായ ഒരു നവോത്ഥാന പ്രസ്ഥാനത്തിന്റെ പശ്ചാത്തലത്തിൽ, കൂടുതൽ ശ്രദ്ധേയമാകുന്നു. ഭാരതത്തിന്റെ നവോത്ഥാന നായകരായ രാജാറാം മോഹൻ റോയിയും, കെഷബ് ചന്ദ്രസെന്നും, സ്വാമി ദയാനന്ദ സരസ്വതിയും, ശ്രീരാമകൃഷ്ണ പരമഹംസരും, സ്വാമി വിവേകാനന്ദനും ഒക്കെ ഹിന്ദുമതജീവിതത്തിൽ പഴയതും പുതിയതും സമന്വയിക്കാൻ സംഭാവനകൾ നൽകി. മലയാളക്കരയിൽ വാഗ്ഭടാനന്ദഗുരുവും, ചട്ടമ്പി സ്വാമികളും, ശ്രീനാരായണ ഗുരുവും, ശ്രീ അയ്യങ്കാളിയും ജനങ്ങളെ ചിന്തിപ്പിച്ചു. ക്രൈസ്തവസമൂഹത്തിൽനിന്ന് പുലിക്കോട്ടിൽ ജോസഫ് ദീവന്നാസ്യോസ് ഒന്നാമനും രണ്ടാമനും, ചാവറ കുറിയാക്കോസ് ഏലിയാസ് കത്തനാരും, പരുമല തിരുമേനിയും, ഈ നവോത്ഥാന പ്രസ്ഥാനത്തിന്റെ ഭാഗഭാഗിത്വം നിർവ്വഹിച്ചു. അധഃസ്ഥിതരുടെ ഉന്നമനവും വിദ്യാഭ്യാസ വിപ്ലവവും ആയിരുന്നു ഈ നവോത്ഥാനപ്രസ്ഥാനത്തിന്റെ മുഖമുദ്രകളായി തെളിഞ്ഞത്.

പരുമല തിരുമേനിയാണ് മലങ്കരസഭയുടെ നവോത്ഥാനശൈലിക്ക്, പ്രത്യേക തിളക്കം വരുത്തിയത്. പുലിക്കോട്ടിൽ ജോസഫ് ദീവന്നാസ്യോസ് രണ്ടാമന്റെ വികസന സ്വപ്നങ്ങൾക്ക് വിശുദ്ധിയുടെ നറുമണമേകി പരുമല തിരുമേനി സഹകരിക്കുകയാണ് യഥാർത്ഥത്തിൽ ചെയ്തത്. അധഃസ്ഥിതരുടെ ഉന്നമനത്തിനും, വിദ്യാഭ്യാസ പ്രവർത്തനങ്ങൾക്കും സഭ ശ്രദ്ധകൊടുക്കണം എന്ന് അദ്ദേഹം എഴുതുകയും, പറയുകയും, ചിലതൊക്കെ നടപ്പിലാക്കുകയും ചെയ്തു. അധഃസ്ഥിതരിൽനിന്ന് പൂർണ്ണമനസ്സോടെ സഭയിലേക്ക് കടന്നുവരുന്നവരെ സ്വീകരിക്കാനുള്ള ആഹ്വാനമായിരുന്നു അതിനോട് ചേർന്ന് നൽകിയത്. അതിന്റെ തുടർച്ചയായി പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി സാക്ഷീകരണത്തിന്റെ ഒരു കർമ്മപദ്ധതി ഏറ്റെടുത്തു. സ്ലീബാദാസ സമൂഹം സ്ഥാപിച്ച്, അധഃസ്ഥിതരുടെ കുടിലുകൾ സന്ദർശിച്ച് ദൈവസ്നേഹത്തെക്കുറിച്ചും, ശുചിത്വബോധത്തെക്കുറിച്ചും അവരെ പ്രബോധിപ്പിച്ചു. സ്വമേധയാ മലങ്കരസഭയിലേക്ക് ആയിരക്കണക്കിന് അധഃകൃതർ ചേർന്നു. അദ്ദേഹം തന്നെ സഭയിൽ ആഭ്യന്തര സുവിശേഷീകരണ യജ്ഞത്തിന്റെ ഒരു കാലഘട്ടവും ആരംഭിച്ചു. നാട്ടുഭാഷയിൽ ആരാധന നടന്നാലേ ആത്മീയമായി ഉണർവുണ്ടാകൂ എന്നദ്ദേഹം വിശ്വസിച്ചു. അങ്ങനെ, ആരാധനാക്രമങ്ങൾ മലയാളത്തിലേക്ക് പരിഭാഷപ്പെടുത്തുവാൻ ഇടയായി.

ഇതേസമയത്ത്, മലങ്കരസഭാംഗങ്ങളായ വിദ്യാർത്ഥികളുടെയിടയിൽ ഒരു ആന്തരികചൈതന്യവിപ്ലവം ആരംഭിച്ചു. "മലങ്കര സുറിയാനി വിദ്യാർത്ഥി സംഘം" യുവജനങ്ങളിൽ പലരെയും, പ്രാർത്ഥന, വേദപഠനം, സാന്മാർഗ്ഗികത, സാക്ഷീകരണ പ്രവർത്തനങ്ങൾ, മുതലായവയിലേക്ക് ആകർഷിച്ചു. അതിന്റെ വാർഷികസമ്മേളനങ്ങൾ ഒരു പുത്തനുണർവ്വു നൽകുന്നവയായിരുന്നു.

ഇതിന്റെ തുടർച്ചയായി, ആത്മചൈതന്യമുള്ള പ്രബോധനങ്ങൾ കൺവൻഷൻ വേദികളിൽ നിന്നുമുയർന്നു. ഫാ. എം. വി. ജോർജ്, ഫാ. റ്റി. ജെ. ജോഷ്വ, വി. റ്റി. ചാക്കോ മാസ്റ്റർ മുതലായവരുടെ ഗാംഭീര്യമുള്ള വചനശുശ്രൂഷ സഭയിലുടനീളം നടന്നപ്പോൾ അവയിൽ നിന്ന് ഉത്തേജനം ഉൾക്കൊണ്ട ചിലരൊക്കെ സമർപ്പിത ജീവിതത്തിലേക്കും, വൈദിക ശുശ്രൂഷയിലേക്കും കടന്നുവന്നു. ഫാ. എം. വി. ജോർജിന്റെ ജീവിതം സുവിശേഷാഗ്നികൊണ്ട് ജ്വലിച്ചതായിരുന്നു. ഗീവർഗീസ് മാർ ഒസ്താത്തിയോസ് എന്ന നാമത്തിൽ മെത്രാപ്പോലീത്താ ആയിട്ടും ആ തീപിടിച്ച ജീവിതം ചൂടും വെളിച്ചവും അനേകർക്കു നൽകി. സുവിശേഷ പ്രസംഗകൻ, വൈദികരുടെ ഗുരു, വേദശാസ്ത്രജ്ഞൻ, എഴുത്തുകാരൻ, സാമൂഹ്യസേവകൻ മുതലായ അനേകം നിയോഗങ്ങൾ അദ്ദേഹം ഭംഗിയായി നിറവേറ്റിക്കൊണ്ട് സാക്ഷീകരണത്തിന്റെ ഒരു പുതിയ അദ്ധ്യായം കുറിച്ചു. ഒരു വേദശാസ്ത്രചിന്തകൻ എന്ന നിലയിൽ പൗരസ്ത്യ ക്രൈസ്തവ ആദ്ധ്യാത്മികതയും സാമൂഹ്യയാഥാർത്ഥ്യങ്ങളുമായുള്ള ബന്ധം അദ്ദേഹം ഗൗരവമായിട്ടെടുത്തു. ബഹുത്വാത്മകതയിലെ ക്രൈസ്തവരക്ഷാസന്ദേശം, ത്രിത്വവിശ്വാസത്തിന്റെ സാമൂഹ്യസന്ദേശം എന്നിവയ്ക്ക് അദ്ദേഹം പുതിയ അർത്ഥതലങ്ങൾ കണ്ടെത്തി. ഒരു കൂട്ടം സഹപ്രവർത്തകരെ തന്നോടൊപ്പം നിർത്തി, ആശ്രമം, കോൺവന്റ്, ബാലഭവനുകൾ, ബാലികാഭവനുകൾ, ബാലഗ്രാമം, വൃദ്ധഭവനങ്ങൾ മുതലായവ നട്ടുനനച്ചു വളർത്തി. മിഷൻ ട്രെയിനിംഗ് സെന്റർ, സുവിശേഷപരിശീലന ക്ലാസ്സുകൾ, സുവിശേഷസംഘങ്ങൾ, മിഷൻ പഠനസംഘം, മുതലായവയിലൂടെ സുവിശേഷകേന്ദ്രിതമായ ഒരു തുടർപഠനപദ്ധതിയും ക്രമീകരിച്ചു. ഉത്തരേന്ത്യൻ ഗ്രാമങ്ങളിൽ ക്രിസ്തുവിന്റെ സ്നേഹം എത്തിക്കുന്നതിന്, "മതംമാറ്റം" അജണ്ടയിലില്ലാത്ത, സാക്ഷീകരണ സംരംഭങ്ങൾ ആരംഭിച്ചു. ഒറീസയിലെ 'കലഹണ്ടി' മിഷൻ ഇതിനുദാഹരണമാണ്. ബാഹ്യകേരള ഭദ്രാസനങ്ങളുടെ പ്രവർത്തനവും മേൽപറഞ്ഞതരം മിഷൻ പ്രവർത്തനവും സമന്വയിപ്പിക്കുവാനുള്ള ഒരു ദർശനത്തോടെ, സ്തേഫാനോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്തായും രംഗത്തുവന്നു. ഭിലായി സെന്റ് തോമസ് ആശ്രമത്തിന്റെയും മിഷൻകേന്ദ്രത്തിന്റെയും ആഭിമുഖ്യത്തിൽ ഉത്തരേന്ത്യയിൽ വ്യാപിച്ചു വളർന്ന ഒരു സേവനശൃംഖല രൂപപ്പെട്ടു. അങ്ങനെ ഉത്തരേന്ത്യൻ ഗ്രാമങ്ങളിൽ പ്രിയങ്കരനായ, തേവോദോസ്യോസ് മെത്രാപ്പോലീത്താ, ജനങ്ങൾക്ക് "ബഡാ ബാബാ" ആയിത്തീർന്നു. അദ്ദേഹത്തിന് ജനഹൃദയങ്ങളിൽ ലഭിച്ച സ്നേഹത്തിന്റെ നിസ്തുല സ്മാരകമാണ്, ഭിലായിൽ ഒരു റോഡിന് ദേശവാസികളും അധികാരികളും "സ്തേഫാനോസ് തേവോദോസ്യോസ് മാർഗ്" എന്ന് പേരിട്ടത്.

ഭാരതത്തിൽ മാർത്തോമ്മാശ്ലീഹാ തെളിയിച്ച സുവിശേഷ ദീപത്തെ "മതപരിവർത്തന"ത്തിന്റെ കണ്ണാടിക്കൂടിൽ കെടാതെ സൂക്ഷിക്കുന്നവരുണ്ടാകാം. എന്നാൽ യാതൊരു കണ്ണാടിക്കൂടുമില്ലാതെ, ഭാരതത്തിന്റെ സംസ്കാരത്തിനിണങ്ങി, വൈവിധ്യങ്ങളുടെയിടയിലെ ഐക്യഭാവത്തിന്റെ എണ്ണ ഒഴിച്ചും, കാറ്റുകൾക്കെതിരെ സഹനത്തിന്റെയും സേവനത്തിന്റെയും സംരക്ഷണ കരങ്ങൾ ചേർത്തുവച്ചും, ശാന്തമായ കുളിർക്കാറ്റുകൾ ആസ്വദിച്ചും ആ ദീപത്തെ തുടർന്നും കത്തിക്കാൻ കഴിയുമെന്ന സത്യം നാം തിരിച്ചറിയണം.

*(2016-ൽ മലങ്കരസഭയുടെ മിഷൻരംഗം എന്ന ഗ്രന്ഥത്തിന് എഴുതിയ അവതാരിക)* ❑



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH




ലേഖനം

# ആരോടാണ് ഈ 'നികുതി' അഭ്യാസം?

## ഫാ. സിബി മാത്യൂസ് വർഗീസ്

വി. മത്തായി 17: 22-27. ആദ്യഭാഗം തന്റെ മരണത്തെപ്പറ്റിയുള്ള ഓർമ്മപ്പെടുത്തലാണ്. '...അവരുടെ കയ്യിൽ എന്നെ ഏല്പിക്കും, കൊല്ലും, ഉയിർത്തെഴുന്നേൽക്കും. അവർക്ക് അത്യന്തം സങ്കമുണ്ടായി.' ഉയിർത്തെഴുന്നേൽക്കും എന്നുള്ളത് മനുഷ്യന്റെ സ്വാഭാവിക യുക്തിക്കതീതമാണ്. അതുകൊണ്ട് കൊല്ലപ്പെടും എന്നുവരെ ശ്രദ്ധിച്ചുള്ളൂ. തീർച്ചയായും സങ്കടമുണ്ടാകും. എല്ലാമുപേക്ഷിച്ചു കൂടെ കൂടിയതാണ്. ഇതുവരെ അനുഭവിച്ച സുരക്ഷിതത്വം, വിശേഷപ്പെട്ട അധികാരങ്ങൾ, സ്ഥാനമാനങ്ങൾ... അങ്ങനെയെല്ലാം നഷ്ടപ്പെടും. വഴിയാധാരമാകും. പക്ഷെ തമ്പുരാന് അത് വെളിപ്പെടുത്താതെ തരമില്ല. അവരെ അതിനായി ഒരുക്കുകയെന്നതും ഗുരുവിന്റെ ഉത്തരവാദിത്തമല്ലേ. ഗുരുവിന്റെ മരണത്തെക്കാൾ ഉപരിയായി തങ്ങൾക്കുണ്ടാകാൻ പോകുന്ന അനാഥത്വം ആയിരിക്കണം അവരെ വിഷമത്തിലാഴ്ത്തിയത്. ഒരു കാര്യം ഉറപ്പാണ്, ക്രിസ്തീയ ശിഷ്യത്വത്തിൽ സഹനവും, കുരിശു മരണവും എല്ലായ്പോഴും ഒരു ധ്യാനവിഷയമാണ്. അത് മറന്നൊരു ശിഷ്യത്വമില്ല.

24 മുതലുള്ള ഭാഗത്ത് ദേവാലയ നികുതിയാണ് പ്രതിപാദ്യവിഷയം. ദൈവത്താൽ തിരഞ്ഞെടുക്കപ്പെട്ട ഇസ്രായേൽ ജനത ഒരു വ്യവസ്ഥാപിത രാജ്യമാകുന്നതിന്റെ ചരിത്രമാണ് പഴയ നിയമത്തിൽ നാം കാണുന്നത്. കാലാന്തരത്തിൽ അവർ ചിതറിക്കപ്പെടുകയും, വിദേശീയരുടെ അധിനിവേശത്തിന്റെ ഇരകളാവുകയും ചെയ്തപ്പോൾ അവരുടെ അസ്വതന്ത്രതയുടെ പ്രത്യക്ഷ അടയാളമായി നികുതി അടിച്ചേൽപ്പിക്കപ്പെട്ടു. അന്നു വിദേശികൾ, ഇന്ന് സ്വന്തം നാട്ടിൽ നമ്മെ നമ്മുടെ ഭരണകൂടം തന്നെ നമ്മെ വിദേശികളാക്കുന്നു, അത്രേയുള്ളൂ. യേശുവിനു മുൻപിൽ നികുതി സംബന്ധമായ വിഷയങ്ങൾ ഉന്നയിക്കുന്നത് മിക്കപ്പോഴും നികുതിപിരിവുകാരായ ചുങ്കക്കാർ അല്ല, പരീശരും, ഹേറോദോസ് പക്ഷക്കാരുമാണ് (ഭരണകൂടത്തിന്റെ മൂടുത്താങ്ങികൾ). പണം പിരിക്കുക എന്നതിലുപരി യേശുവിനെ എങ്ങനെ കുടുക്കാം എന്ന ദുരുദ്ദേശവുമായാണ് അവർ വരുന്നത്. അതായത് യേശുവിന്റെ സ്വത്വം, അധികാരം, അവന്റെ ദൈവത്വം (identity, power, divinity) എന്നിവയാണ് അവരെ അലട്ടുന്ന പ്രശ്നങ്ങൾ. ഭരിക്കുന്ന ആളുകളെ സംബന്ധിച്ച് നിലവിലുള്ള തകർച്ചകളിൽനിന്നും ഒന്ന് കരകയറാൻ, പൊതുസമൂഹത്തിന്റെ ശ്രദ്ധ തിരിച്ചുവിടാൻ സ്വന്തം ആളുകളോ, മറ്റാരെങ്കിലുമോ ഉന്നയിക്കുന്ന വിവാദപ്രസ്താവനകൾ ആളികത്തിക്കുന്ന പരമ്പരാഗത കലാപരിപാടി. അത്യാവശ്യം ക്ലച്ച് പിടിച്ചു വരുന്ന ഒരുത്തനെ തകർക്കാനും നല്ലൊരു ആയുധം, അവന്റെ വായിൽ കോലിട്ടുകുത്തി വല്ലോം പറയിപ്പിച്ചു വിവാദമാക്കുക എന്നതാണല്ലോ. (Disclaimer: ഏതെങ്കിലും കഥയുമായോ, കഥാപാത്രങ്ങളുമായോ ഈ എഴുത്തിനു സാമ്യം തോന്നിയാൽ അടിയൻ ധന്യനായി). ആധുനീക സാമൂഹ്യ - മാധ്യമധർമ്മം തന്നെ ഇതാണല്ലോ സഹോ. ഈ സംഭവം നടക്കുന്നത് ഗാലീലിയിലാണ് എന്നത് പ്രസക്തമാണ്. കാരണം ആ പാവങ്ങൾ അടിച്ചമർത്തപ്പെട്ടവരായ തങ്ങളെ രക്ഷിക്കാൻ അവതരിച്ച മിശിഹായാണ് യേശു എന്ന് കരുതുകയും, എന്നാൽ മത സാമൂഹ്യ സാഹചര്യങ്ങളെ മുതലെടുത്തു ജീവിക്കുന്ന അച്ചായന്മാർക്ക് എതിരാണ് എന്നും കണ്ടിരുന്ന സാഹചര്യത്തിൽ എങ്ങെനെയെങ്കിലും അവനെ പെടുത്തുകയെന്ന കപടോപായമാണ് ഈ നികുതി വിഷയം. നികുതി നൽകണമെന്നു പറഞ്ഞാൽ തന്റെ സ്വത്വത്തെത്തന്നെ തള്ളിപ്പറയുന്നതാകും. നികുതി നൽകേണ്ട എന്നുപറഞ്ഞാൽ രാജ്യദ്രോഹിയാകും. പിന്നെ കാപ്പ പോലെ എന്തെങ്കിലും ചുമത്തി അകത്താക്കിയാൽ പോരെ. ചശരല കറലമ അല്ലേ. ഈ ഭാഗത്തു പറയുന്ന നികുതി പൂർണ്ണമായും രാഷ്ട്രീയപരമല്ല, മതപരമാണ്. ദേവാലയ നികുതി പിരിക്കുന്നവരാണ് പത്രോസിനോട് 'നിങ്ങളുടെ ഗുരു നികുതി നൽകുന്നുണ്ടോ' എന്ന് ചോദിച്ചത്. പ്രായപൂർത്തിയായ യഹൂദൻ അര ഷെക്കൽ ദൈവത്തിനു വഴിപാടായി നൽകണം എന്നത് പഴയ നിയമകാലം (പുറപ്പാട് 30:13-14) മുതലുള്ള പതിവാണ്. നെഹമിയാവിന്റെ (10:32) കാലം മുതൽ മൂന്നിലൊന്നു ഷെക്കൽ കൊടുക്കണം എന്നത് നിർബന്ധമാണ്. വിഗ്രഹാരാധനയിൽ നിന്നും വിമോചനം നേടിയ ജനതയാണ് യിസ്രായേൽ. എന്നാൽ ബലിയർപ്പണവും, പൗരോഹിത്യവുമൊക്കെ തന്റെ മുൻപിൽ വിഗ്രഹാരാധനയേക്കാൾ അപകടം സൃഷ്ടിക്കുന്നുയെന്നു മനസ്സിലാക്കിയ കർത്താവ് വല്ലാതെ അസ്വസ്ഥനാകുന്നുണ്ട്.



കോട്ടയം ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയുടെ ബർസാറായി സെമിനാരി അദ്ധ്യാപകൻ ഫാ. ഡോ. നൈനാൻ കെ. ജോർജിനെ പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനി നിയമിച്ചു. സെപ്റ്റംബർ 1-ന് ചുമതല ഏറ്റു.

യേശു തഞ്ചത്തിൽ പത്രോസിനോട് ചോദിച്ചു, 'ശിമോനേ, ഭൂമിയിലെ രാജാക്കന്മാർ ആരിൽ നിന്നാണ് നികുതിയോ ചുങ്കമോ പിരിക്കുന്നത്? മക്കളിൽ നിന്നോ, അന്യരിൽ നിന്നോ?' മക്കൾ നികുതി നൽകേണ്ടതില്ല എന്നും, മക്കളല്ലാത്ത പൗരന്മാർക്ക് (അന്യന്മാർ) ഉള്ളതാണ് എന്നുമാണ് പത്രോസിന്റെ മറുപടി. ആ പോട്ടെ, വെറുതേ ഉടക്കേണ്ട. നീ അതങ്ങു കൊടുത്തേക്കെന്നാണ് കർത്താവ് പറയുന്നത്. എന്തെങ്കിലുമൊക്കെ മുട്ടാന്യായങ്ങൾ പറഞ്ഞു പള്ളിക്ക് പണം കൊടുക്കാതിരിക്കുന്ന ചേട്ടൻമാർക്ക് (അച്ചായന്മാർക്ക്) വെളിവുണ്ടാകട്ടെ. പള്ളിയിൽ കുർബാനപ്പണം വല്ലോം കൂട്ടാൻ ആലോചന വന്നാൽ അന്നേരമേ പാരമ്പര്യവും, വേദശാസ്ത്രവും, കപട ധാർമ്മികതയും പൊക്കിയെടുത്തോണ്ട് വരും. ചുമ്മാ തട്ടിപ്പ്... അഞ്ചു പൈസ പള്ളിയിൽ കൊടുക്കാൻ മനസ്സില്ലാത്തതുകൊണ്ട്. പക്ഷേ പള്ളിയിൽ കഞ്ഞി മുടങ്ങിയാൽ പ്രതിഷേധിക്കും. ഏതായാലും കർത്താവിനെ ഇക്കാര്യത്തിന് കൂട്ടുപിടിക്കേണ്ട. അവന്റെ ഉദ്ദേശം മറ്റൊന്നാണ്. 'എന്റെ ഉപ്പുപ്പാന് ഒരാന ഉണ്ടാർന്നു' എന്നും പറഞ്ഞു അബ്രഹാമ്യ പാരമ്പര്യത്തിൽ വല്ലാണ്ട് നിഗളിച്ചിരുന്ന യിസ്രയേലിനെ തിരുത്തുകയെന്നത് കർത്താവിന്റെ പ്രധാന അജണ്ടയായിരുന്നു. ഒരു പുതിയ ഇസ്രായേൽ അവന്റെ മധുരസ്വപ്നമായിരുന്നു. മനുഷ്യന്റെ മുതുകത്തു താങ്ങാൻ വഹിയാത്തവിധം ഭാരം വെച്ചുകൊടുക്കുകയും, ഒരു ചെറുവിരൽ കൊണ്ടുപോലും താങ്ങുകയും ചെയ്യാത്ത മത-പരിസരങ്ങളിലെ പൊയ്മുഖങ്ങളുടെ ഇസ്രായേലല്ല. രണ്ടുള്ളവൻ ഒന്ന് ഇല്ലാത്തവന് കൊടുക്കുന്ന, കടങ്ങൾ ഇളച്ചു നൽകുന്ന, അപരനിൽ നിന്നും കവർന്നെടുത്തത് നാലിരട്ടിയായി തിരികെ നൽകി സ്വയം ദരിദ്രനാവുന്ന യിസ്രായേൽ. ഇവിടെ ദേവാലയ നികുതി കേവലം സംഭാവനയല്ല. ഒരു വിധേയത്വത്തിന്റെ അടയാളം കൂടിയാണ്. അത് മതമായാലും, രാഷ്ട്രമായാലും നൽകുകയെന്നത് പൗരധർമ്മമാണ്. അതുകൊണ്ടുത്തന്നെ സാധാരണ ജീവിതം ദുസ്സഹമാക്കുന്ന തരത്തിലുള്ള അമിതഭാരങ്ങൾ അടിച്ചേൽപ്പിക്കാൻ ശ്രമിക്കുമ്പോൾ മതമായാലും, രാഷ്ട്രമായാലും അതിനെതിരെ ശബ്ദമുയർത്താനുള്ള പൗരാവകാശവും അതിപ്രധാനമാണ്. ഒരു ഇടർച്ചയുണ്ടാക്കാൻ വഴികൊടുക്കാതെ പൗരധർമ്മം നിർവഹിക്കുകയും, പൗരാവകാശത്തെപറ്റി താൻ ബോധവാനാണെന്നു പത്രോസിനെ അറിയിക്കുകയും, അവനെ ബോധ്യപ്പെടുത്തുകുയും ചെയ്യുകയാണ് ഇവിടെ കർത്താവ്. സ്വാതന്ത്ര്യത്തെ കുറിച്ചും, സ്വത്വബോധത്തെപ്പറ്റിയുമൊക്കെ വാചാലരാകുമ്പോഴും പാരമ്പര്യത്തിന്റെയും, കേവല അനുഷ്ഠാനങ്ങളുടെയും പേരിൽ നാം തന്നെ തീർത്ത ചില അടിമ ചങ്ങലകൾ നമ്മെ ഇന്നും ബന്ധനസ്ഥരാക്കുന്നില്ലേ. വല്യവായിൽ വിമോചന ദൈവശാസ്ത്രം വിളമ്പുമ്പോഴും സ്വയം ഒന്നും വിമോചിപ്പിക്കാൻ കഴിയാത്തവിധം നാം പെട്ടുകിടക്കുവല്ലേ. ആരാധനകളും, ശുശ്രൂഷകളും, പഠനങ്ങളും, ധ്യാനങ്ങളും... അങ്ങനെയെല്ലാമെല്ലാം വീണ്ടും വീണ്ടും അമിതഭാരം അടിച്ചേൽപ്പിക്കുന്നുണ്ടോ. 'കാഞ്ചന കൂട്ടിലാണെങ്കിലും ബന്ധനം ബന്ധനം തന്നെ പാരിൽ' എന്നൊരവസ്ഥ. അറിയില്ല, നമുക്കൊരുമിച്ചു ചിന്തിക്കാം. Merriam Webster ഡിക്ഷണറിയിൽ മേഃ എന്ന വാക്കിന്റെ അർത്ഥം ഒന്നു പരതിനോക്കി. Being taxed means being accused or being charged... എന്നുവെച്ചാൽ ഭാരം ചുമത്തുക, കുറ്റം ആരോപിക്കുക, അധിക്ഷേപിക്കുക, അന്യായപ്പെടുത്തുക എന്നൊക്കെ അർത്ഥമുണ്ട് സഹോ. അങ്ങനെയെങ്കിൽ നമ്മുടെ അന്ധമായ മത (പൗരോഹിത്യ) - രാഷ്ട്രീയ ബോധങ്ങളിൽ അന്യായമായി ആരെങ്കിലും അധിക്ഷേപിക്കപ്പെടുന്നെങ്കിൽ, അപരന്റെമേൽ ഭാരം ചുമത്തുന്നുവെങ്കിൽ പത്രോസിനോട് ചോദിച്ച അതേ ചോദ്യം നമ്മോട് വളരെ സ്വകാര്യമായി ചോദിക്കുന്നുണ്ട്. ആരോടാണ് ഈ 'നികുതി' അഭ്യാസം? ❑

വചനതീർത്ഥം

# അവിടുത്തെ പോലെ ഇവിടെയും

## വാങ്ങിപ്പിനു ശേഷം മൂന്നാം ഞായറാഴ്ച (വി. മത്തായി 17:22-27)

ഫാ. കെ. കെ. വർഗീസ്



**1. ജീവന്റെയും മരണത്തിന്റെയും പുനരുത്ഥാനത്തിന്റെയും ഓർമ (17:22-23)**

യേശുവിന് തന്റെ ദൗത്യം വളരെ വ്യക്തമായി അറിയാമായിരുന്നു. നമുക്കു വേണ്ടി ജീവിക്കാനും മരിക്കാനുമാണ് അവൻ വന്നത്. എന്നാൽ അവന്റെ ജീവിതം മരണത്തിൽ അവസാനിക്കുകയില്ല. മൂന്നാം ദിവസം അവൻ ഉയിർത്തെഴുന്നേൽക്കും. തങ്ങളുടെ കർത്താവിന് ഇത് സംഭവിക്കുമെന്ന് ശിഷ്യന്മാർക്ക് പൂർണ്ണമായി മനസ്സിലായില്ല.

മിശിഹാ കഷ്ടപ്പെടാൻ പോകുന്നുവെന്നത് അംഗീകരിക്കാൻ അവർക്ക് വളരെ ബുദ്ധിമുട്ടായിരുന്നു.

നമ്മുടെ ജീവിതം മരണത്തിൽ അവസാനിക്കില്ലെന്ന് ഈ ഭാഗം നമ്മെ ഓർമ്മിപ്പിക്കുന്നു.

നാം ക്രിസ്തുവിൽ ജീവിക്കുകയാണെങ്കിൽ അവനോടൊപ്പം നാമും ഉയിർത്തെഴുന്നേൽക്കും. നാം വലിയ പരീക്ഷണങ്ങൾക്കും ക്ലേശങ്ങൾക്കും വിധേയരായിരിക്കാം, പക്ഷേ അവയെല്ലാം നമുക്കുവേണ്ടി ഇതിനകം കഷ്ടപ്പെട്ട കർത്താവിനെ ഭരമേൽപ്പിച്ചാൽ, നമ്മുടെ ജീവിതത്തിന് അർത്ഥം കണ്ടെത്താനാകും. യേശുവിന്റെ ശിഷ്യന്മാരെപ്പോലെ, നമുക്ക് ചുറ്റും എത്ര പ്രശ്നങ്ങൾ ഉണ്ടായാലും നാം ദുഃഖത്താൽ തളരാതിരിക്കുക. നമ്മുടെ കർത്താവിന്റെ ശൂന്യമായ കല്ലറ കഷ്ടപ്പാടുകളുടെയും മരണത്തിന്റെയും മേൽ ക്രിസ്തു വിജയിച്ചുവെന്ന് നമുക്ക് ഉറപ്പ് നൽകുന്ന പ്രതീകമാണ്.

മറുവശത്ത്, ആസന്നമായ അറസ്റ്റിനെക്കുറിച്ചും മരണത്തെക്കുറിച്ചും യേശു തന്റെ ശിഷ്യന്മാരെ ഓർമ്മിപ്പിച്ചതുപോലെ, നമ്മുടെ സ്വന്തം മരണത്തെക്കുറിച്ചും അവൻ നമ്മെ ഓർമ്മിപ്പിക്കുന്നു.

നമ്മുടെ ജീവിതം ഹ്രസ്വമാണെന്നും നാം ശ്വസിക്കുന്ന ഓരോ നിമിഷവും നാം വിലമതിക്കേണ്ടതാണെന്നും.

ജീവന്റെ സമ്മാനത്തിന് അവനോട് നാം കൂടുതൽ നന്ദിയുള്ളവരായിരിക്കണം എന്നത് കൂടിയാണ് ഈ ഓർമ്മപ്പെടുത്തൽ.

**2: ദൈവീക നിയമങ്ങൾ പോലെ ഭൗമിക നിയമങ്ങളും (17:26-27)**

വിശ്വാസികൾ എന്ന നിലയിൽ നാം നമ്മുടെ മുൻഗണനകൾ അറിഞ്ഞിരിക്കണം. നമ്മുടെ ആത്മീയതയിൽ, വിശ്വാസത്തിൽ സഭാ ജീവിതത്തിൽ, ഇവയിലൊന്നിൽ നിന്നും നമ്മളെ തടസ്സപ്പെടുത്താൻ ഇടയാവുന്ന യാതൊന്നും നമ്മുടെ ജീവിതത്തിൽ ഉണ്ടാകാൻ പാടില്ല.

എന്നിരുന്നാലും, മറ്റുള്ളവരെ, പ്രത്യേകിച്ച് നാം ജീവിക്കുന്ന ചുറ്റുപാടുകൾ മുന്നോട്ടുവെക്കുന്ന നിയമങ്ങളെ നമ്മൾ ലംഘിക്കുവാൻ പാടില്ല. നികുതി അടയ്ക്കുന്നതിനെക്കുറിച്ചുള്ള തർക്കം പോലുള്ള നിസ്സാര കാര്യങ്ങളിൽ നാം വളരെയധികം ശ്രദ്ധിക്കരുതെന്ന് യേശു തമ്പുരാൻ നമുക്ക് കാണിച്ചുതരുന്നു. (സാന്ദർഭികമായി, മുകളിലുള്ള സുവിശേഷഭാഗം ഒരു നികുതിപിരിവുകാരനായ മത്തായിയിൽ മാത്രമാണ് കാണുന്നത്.)

ദൈവസ്നേഹത്തിന്റെ സാക്ഷികളാകാൻ നാം വിളിക്കപ്പെട്ടിരിക്കുന്നു. ഭൂമിയുടെ വെളിച്ചവും ഉപ്പുമാകാൻ നാം വിളിക്കപ്പെട്ടിരിക്കുന്നു. എല്ലായ്പ്പോഴും, നാം മറ്റുള്ളവരെ വ്രണപ്പെടുത്തുന്നത് ഒഴിവാക്കണം, പകരം മറ്റുള്ളവർക്ക് അനുഗ്രഹമാകാൻ ശ്രമിക്കണം.

**3. നമുക്ക് ആവശ്യമുള്ളതെല്ലാം പ്രദാനം ചെയ്യുന്നവൻ (17:27)**

മുകളിലുള്ള നമ്മുടെ വായനയിൽ, നികുതി അടക്കാനുള്ള നാണയം എവിടെ നിന്ന് ലഭിക്കുമെന്ന് യേശു പത്രോസിനോട് പറയുന്നു.

ചുണ്ടിൽ ഒളിപ്പിച്ച ദ്രഹ്മ പണവുമായി ഒരു മീൻ അപ്പോഴും ആ കടലോരത്ത് നീന്തി കളിക്കുന്നുണ്ടായിരുന്നു; അവൻ ഒന്നു പറയുമ്പോൾ അപ്പോൾതന്നെ കരയിലേക്ക് വന്ന് തന്റെ ജീവൻ കൂടി നൽകാൻ തക്ക വണ്ണം...!

നമ്മുടെ ജീവിതത്തിലെ പല സന്ദർഭങ്ങളിലും, നമ്മുടെ ആവശ്യങ്ങൾ മനസ്സിനെ അസ്വസ്ഥമാക്കുന്ന തരത്തിൽ ഉണ്ടായിട്ടുണ്ട്.

എന്നാൽ ഇവിടെ വേദഭാഗം പറയുന്നു, അവനിൽ വിശ്വസിക്കുക. അവൻ ഇപ്പോഴും അത്ഭുതങ്ങൾ പ്രവർത്തിക്കുന്നു. അവൻ നമ്മുടെ വലിയ ദാതാവാണ്. അവൻ നമ്മുടെ നല്ല ഇടയനാണ്. അവനല്ലാതെ നമുക്ക് ഒന്നും ആവശ്യമില്ല. അവൻ പറയുമ്പോൾ അപ്പം നൽകുവാനായി ഒരു കാക്ക പറന്നു വരുന്നു. അവൻ പറയുമ്പോൾ ജീവന്റെ നീരുറവ മരുഭൂമിയിൽ പ്രത്യക്ഷപ്പെടുന്നു.

അവൻ പറയുമ്പോൾ നമ്മെ ആശ്വസിപ്പിക്കുവാൻ ഒരു മാലാഖ കാത്തു നിൽക്കുന്നു.

കണ്ണ് കാണാത്തതും ചെവി കേൾക്കാത്തതും ഹൃദയത്തിൽ നിരൂപിക്കാത്തതുമായി വില തീരാത്ത അത്ഭുതങ്ങളുടെ പെരുമഴക്കാലം..!






**Visual contemplation on Bo'utho of Mar Ephrem, Soutoro, (before sleep)**

നിൻ കൈവേലയതാം മെയ്മേൽ
നിന്റെ വലങ്കൈ മേവണമേ.
പരിചയ്ക്കൊപ്പം കാക്കുക നിൻ
കരുണക്കോട്ട വളഞ്ഞെന്നെ.

English: Overshadow my body
With Your right hand, which formed it
May Your fortress of Mercy
Be a shield surrounding me

**Painting by Fr Rijo Geevarghese**

# His Reminder

## (St. Mathew 17:22-27)

### Fr Nithin V Rajan



Mobile phones made life easy, especially Google calendars and so on. We need not keep things in mind, we are reminded of the things we ought to do. With the arrival of technologies like Alexa, Life has become more easy and simple even though it can ruin us on the other hand. Reminders are needed so that we can be focused and work towards it.

**Purpose of life:**

In today's Scriptural passage also we see Christ reminding the Apostles about His purpose of arrival.

*"When they came together in Galilee, he said to them, "The Son of Man is going to be delivered into the hands of men. They will kill him, and on the third day he will be raised to life." And the disciples were filled with grief".* ***St. Mathew 17:22-23.***

The purpose driven life is the call of God. Each human being has a purpose to fulfill in life, understanding that and working towards it is the duty of each individual.

In order to do God's will we first need to know what it is. How can we discern God's will for us in every situation? How does God reveal His will to us? What on earth am I here for? These are very important questions that every child of God has to work upon. God speaks to us in different ways. God spoke and creation came into existence. The magnificence of nature can speak to our hearts and souls, because it is the embedded word of God constantly presenting itself to us. In every circumstances we are in, our ultimate desire should be to desire God's will because God is our heavenly Father, and because we know that God's decisions is the best decision and following it always works out for the best.

**Do your duty:**

*"After Jesus and his disciples arrived in Capernaum, the collectors of the two-drachma temple tax came to Peter and asked, "Doesn't your teacher pay the temple tax?" "Yes, he does," he replied. When Peter came into the house, Jesus was the first to speak. "What do you think, Simon?" he asked. "From whom do the kings of the earth collect duty and taxes—from their own children or from others?" "From others," Peter answered. "Then the children are exempt," Jesus said to him. "But so that we may not cause offense, go to the lake and throw out your line. Take the first fish you catch; open its mouth and you will find a four-drachma coin. Take it and give it to them for my tax and yours."* ***St. Mathew 17:24-27.***

The temple tax was something that was obligatory for males over the age of twenty in Jewish society to pay. It was for the preservation and safeguarding of the temple. The temple was a gigantic multidimensional structure that required a massive amount of maintenance. For the welfare of the temple, money was essential, so the temple tax paid a major role in contributing money for the same.

So being human citizens on earth, we need to pay taxes and tithes. As the Holy Scripture says in ***St. Mark 12:17*** *"Jesus said to them, "Give to the emperor the things that are the emperor's, and to God the things that are God's." And they were utterly amazed at him".*

Doing our duty is a basic Christian principle. Paying the state tax and tithe should be done happily, as it is our duty and commandment from above. For the proper welfare of the people, government needs tax and for the social and spiritual welfare activities church needs tithes.

**If you're tight check your Tithe.:**

When we read the Holy Scripture there are a number of citations where it says 'You shall not tempt the Lord your God' but the only reference we find contradicting to this is in ***Malachi 3:10*** *"Bring the full tithe into the storehouse, so that there may be food in my house, and thus put me to the test, says the Lord of hosts; see if I will not open the windows of heaven for you and pour down for you an overflowing blessing*. Tithing is a Christian responsibility and not charity. Sharing what we have with others is a way of life.

We see Scripture calling out to do our Christian responsibility of love and care.

❑ Proverbs 3:9-10 "Honor the Lord with your wealth and with the first fruits of all your produce; then your barns will be filled with plenty, and your vats will be bursting with wine.

❑ 2 Corinthians 9:7 "Each one must give as he has decided in his heart, not reluctantly or under compulsion, for God loves a cheerful giver".

❑ 1 Timothy 5:8 "But if anyone does not provide for his relatives, and especially for members of his household, he has denied the faith and is worse than an unbeliever".

❑ St. Luke 6:38 "Give, and it will be given to you. Good measure, pressed down, shaken together, running over, will be put into your lap. For with the measure you use it will be measured back to you."

❑ St. Luke 12:33 "Sell your possessions, and give to the needy. Provide yourselves with moneybags that do not grow old, with a treasure in the heavens that does not fail, where no thief approaches and no moth destroys."

**Do not offend:**

Jesus being the King of Kings and the Lord of Lords was not needed to pay taxes. But while being on earth as an earthly citizens we need to follow the rules and customs laid down. Jesus shows a clear example by paying tax. Notable is that He just doesn't pay for Himself but also of Peter's. *"Let everyone be subject to the governing authorities, for there is no authority except that which God has established. The authorities that exist have been established by God."* ***Romans 13:1.***

Jesus here invites us to be defensive than offensive. Our faithfulness to God should not lead us to be more of an offense to others, it should lead us to be more of a blessing to others. In this contemporary world, offending someone or rules seems relaxed. Sometimes, we offend others or hurt others feelings knowingly and unknowingly.

Do what we are called to do so that we would bear good Christian witness. As Christians we are called to be examples to others by setting good path. May the Holy Spirit enable us to live a life of Christian witness upholding all duties willfully and happily. Amen. 




**നിങ്ങളുടെ സ്ഥാപനങ്ങളിലെ അല്ലെങ്കിൽ ചുറ്റുമുള്ള തൊഴിലവസരങ്ങൾ തൊഴിൽ വാർത്താ സെല്ലിനെ അറിയിക്കുവാനായ് ബന്ധപ്പെടുക**

## യുവജനപ്രസ്ഥാന തൊഴിൽ - ന്യൂനപക്ഷ - സംവരണ സെൽ

നിങ്ങളുടെ സ്ഥാപനങ്ങളിലെ അല്ലെങ്കിൽ ചുറ്റുമുള്ള തൊഴിലവസരങ്ങൾ തൊഴിൽ വാർത്താ സെല്ലിനെ അറിയിക്കുവാനായ് ബന്ധപ്പെടുക: Email: ocymjobreservationcell@gmail.com, Facebook : Ocym Job Cell, Instagram: ocym_jobcell

**തൊഴിലവസരങ്ങൾ:**

പഠനം കഴിഞ്ഞ് തൊഴിൽ തേടുന്ന യുവതയുടെ കരങ്ങൾക്ക് കരുത്തേകാൻ യുവജനപ്രസ്ഥാന തൊഴിൽ-ന്യൂനപക്ഷ-സംവരണ സെൽ പ്രവർത്തനമാരംഭിച്ചു. ജോലി സംബന്ധമായ ഗവൺമെന്റ് അറിയിപ്പുകൾ, സ്വകാര്യ മേഖലകളിലെ തൊഴിലവസരങ്ങൾ, ജോബ് ഇന്റർവ്യൂ വിവരങ്ങൾ എന്നിങ്ങനെ സമഗ്രമായ ജോബ് നോട്ടിഫിക്കേഷനുകൾ ലഭ്യമാക്കുകയാണ് സെല്ലിന്റെ പ്രഥമ ലക്ഷ്യം.

വിവിധ കോഴ്സുകൾക്ക് വിദേശത്തുള്ള സാധ്യതകൾ, നടപടിക്രമങ്ങൾ എന്നിവ വ്യക്തമാക്കുന്ന മാർഗ്ഗനിർദ്ദേശ ക്ലാസുകൾ സംഘടിപ്പിക്കുവാനും ഗൾഫ് മേഖലയിൽ ജോലി തേടുന്നവർക്ക് വേണ്ട സഹായം നല്കുവാനും ലക്ഷ്യമിടുന്നു.

**ന്യൂനപക്ഷ പദ്ധതികൾ**

വിദ്യാഭ്യാസ സ്കോളർഷിപ്പുകൾ, പി.എസ്.സി കോച്ചിങ്ങ്,തൊഴിൽ പരിശീലനം, വായ്പ്പകൾ എന്നിങ്ങനെ കേന്ദ്ര-കേരള സർക്കാരുകളുടെ കീഴിൽ ന്യൂനപക്ഷങ്ങൾക്ക് വേണ്ടി നടത്തപ്പെടുന്ന ഒരുപാട് പദ്ധതികളുണ്ട്. ഇവയുടെ ഗുണഫലം നമ്മുടെ കുടുംബങ്ങൾക്കും ലഭിക്കുവാൻ തക്കവണ്ണം പദ്ധതികളുടെ അറിയിപ്പുകൾ, അപേക്ഷിക്കേണ്ട രീതി തുടങ്ങിയവ ലഭ്യമാക്കുവാൻ ലക്ഷ്യമിടുന്നു.

**സംവരണാനുകൂല്യങ്ങൾ**

എക്കണോമിക്ക് വീക്കർ സെക്ഷൻ (E.W.S.) എന്ന വിഭാഗത്തിൽ ഉൾപ്പെട്ടാൽ മലങ്കരമക്കൾക്കും 10% ശതമാനം സംവരണം വിദ്യാഭ്യാസ-തൊഴിലവസര ങ്ങളിൽ ലഭിക്കും. മുന്നാക്കവിഭാഗങ്ങളിലെ സാമ്പത്തികമായ് പുറകിൽ നിൽക്കുന്നവർക്കാണ് ഈ EWS സംവരണം ഗവ. ഏർപ്പെടുത്തിയിരിക്കുന്നത്. EWS സംവരണത്തിന്റെ മാനദണ്ഡങ്ങൾ, വരുമാന പരിധി, അവബോധ ക്ലാസുകൾ എന്നിങ്ങനെ സമഗ്ര വിവരങ്ങളും അസിസ്റ്റൻസും നല്കുവാൻ ലക്ഷ്യമിടുന്നു.







## ഡോ. ബാബായുടെ ശവകുടീരം പുതുക്കി പണിതു

20-ാം നൂറ്റാണ്ടിന്റെ ആദ്യ വർഷങ്ങളിൽ യു.കെ. യിലെ മലങ്കര ഓർത്തഡോക്സ് സഭയുടെ സാന്നിധ്യം ഫാ. ഡോ. ഷപൂർജി ദാദാഭായ് ബാബായുടെ സേവനമായിരുന്നു (1855-ൽ ഇന്ത്യയിലെ സൂററ്റിൽ ജനിച്ച് 1941 ജനുവരി 03-ന് ലണ്ടനിൽ അന്തരിച്ചു). ഒരു മെഡിക്കൽ ഡോക്ടറായിരുന്ന അദ്ദേഹം, മലങ്കര ഓർത്തഡോക്സ് സഭയുടെ വൈദികനായി യുകെയിൽ നിയമിക്കപ്പെട്ട ഇന്ത്യൻ വംശജനായ ആദ്യ വ്യക്തിയാണ്. പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസിന്റെ അഭ്യർത്ഥനപ്രകാരം ഡോ. ബാബായെ ജറുസലേമിലേക്ക് അയയ്ക്കുകയും 1903-ൽ ജറുസലേം ബിഷപ് വൈദികനായി അദ്ദേഹത്തെ അഭിഷേകം ചെയ്യുകയും ചെയ്തു. ബ്രിട്ടീഷ് ഭരണകാലത്ത് ഇംഗ്ലണ്ടിലെ മലങ്കര ഓർത്തഡോക്സ് സഭയുടെ അംബാസഡറായിരുന്നു ഡോ. ബാബ.

തോമാ മാർ ദീവന്നാസ്യോസുമായി അദ്ദേഹം അടുത്ത ബന്ധം പുലർത്തിയിരുന്നു. ഓക്സ്ഫഡ് യൂണിവേഴ്സിറ്റിയിലെ ഗവേഷണത്തിനായി മാർ ദീവന്നാസ്യോസ് യുകെ യിൽ താമസിക്കുമ്പോൾ അവർ ഒരുമിച്ച് പ്രവർത്തിച്ചിട്ടുണ്ട്. മാർ ദീവന്നാസ്യോസ് ബാബായ്ക്ക് തൈലാഭിഷേകം നടത്തി. അദ്ദേഹത്തിന്റെ ഭൗതികാവശിഷ്ടങ്ങൾ പരിപാലിക്കുന്നതിനായി പത്തനാപുരം മൗണ്ട് താബോർ ദയറായ്ക്ക് അധികാരം നൽകി. എല്ലാ വർഷവും ജനുവരി മാസത്തിൽ പത്തനാപുരം മൗണ്ട് താബോർ ദയറായിൽ ഫാ. ഡോ. ബാബായുടെ അനുസ്മരണ സമ്മേളനം നടത്തിവരുന്നുണ്ട്. പ്രാദേശിക സിറ്റി കൗൺസിലിന്റെ ഉടമസ്ഥതയിലുള്ള ബ്രോക്ക്‌ലി സെമിത്തേരിയിൽ അദ്ദേഹത്തിന്റെ ശവകുടീരം സ്ഥിതി ചെയ്യുന്നു. ലണ്ടൻ സെന്റ് ഗ്രീഗോറിയോസ് ഇന്ത്യൻ ഓർത്തഡോക്സ് ഇടവകയ്ക്ക് സമീപമാണ് ഈ സെമിത്തേരി.



ഫാ. ഡോ. ബാബായുടെ 80-ാം ചരമവാർഷികത്തിന്റെ സ്മരണയ്ക്കായി 2021-ൽ മലങ്കരസഭയുടെ യുകെ-യൂറോപ്പ് & ആഫ്രിക്ക ഭദ്രാസന ഇടയൻ ഡോ. മാത്യൂസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്തായുടെ മേൽനോട്ടത്തിൽ ശവകുടീരത്തിന്റെ പുനരുദ്ധാരണം നടത്തി. സിറ്റി കൗൺസിലിന്റെ അനുമതിയോടെ മലങ്കര ഓർത്തഡോക്സ് സഭ അദ്ദേഹത്തിന്റെ ശവകുടീരം സംരക്ഷിക്കുന്നു.

# I HAVE A DREAM

I have a Dream, that one day the young generation of our Holy Church will rise up and live out the true meaning of its mission; "Go and proclaim the Word of God to the end of the earth and be my witnesses."

I have a Dream that one day the mission and vision of St Thomas, our Father in Christ and of Mor Alvarez Thirumeni will come true that the whole nation shall be filled with the Gospel of our Lord and Saviour Jesus Christ.

I have a Dream that one day the young generation of our Church who dances and shouts outside the Church during the Perunnal will enter the Church and stands piously throughout the Holy Qurbana with prayers in their lips and tears in their eyes.

I have a Dream that the Youths will realise the need of a monastic missionary movement to fulfil the vision of Mor Alvarez Thirumeni and will join in that monastery to lead their life as monks in a spirit filled way.

I have a Dream that one day the Seminary going Youths will realise that the so-called Pastoral ministry is not simply a ministry inside the four walls of an assigned parish, whereas it is a call to go beyond the boundaries to reach out the downtrodden and oppressed in the society.

I have a Dream that the Youths will be ready to live as Missionaries of Sacred Mystery without expecting Red Gowns and Thrones in their pastoral ministry.

I have a Dream that the Missionaries of Sacred Mystery will dedicate their life in teaching and preaching the Holy Mysteries.

I have a Dream that the young generation of our Church with the help of the Missionaries of Sacred Mystery will take tireless efforts to unite the factions as one body.

I have a Dream that one day people will realise that the proper understanding and receiving of Holy Qurbana is the only way to acquire the Eternal life.

I have a Dream that one day in the Shrine of Parumala, the sons of Malankara and the sons of lost children of Mor Alvarez Thirumeni will be able to offer Holy Qurbana together at the Holy Altar of our Lord Jesus.

I have a Dream that one day people of different denominations will come under an umbrella of unity as one body of Christ.

I have a Dream that one day every valley shall be exalted and every hill and mountain shall be made low, the rough places will be made plain, and the crooked places will be made straight, and the glory of the Lord shall be revealed and all flesh shall see it together.

With this faith, we will be able to transform the jangling discords of our present Christianity into a beautiful symphony of brotherhood.

With this faith, we will be able to work together, pray together, to struggle together for the Kingdom of God come true.

With this hope I go to my bed for a sleepless night, because my dreams never allow me to sleep.

**- C M Philipose Achen**



മസ്കറ്റ് മഹാ ഇടവകയിൽ പരിശുദ്ധ ദൈവമാതാവിന്റെ നാമത്തിലുള്ള കുരിശിൻതൊട്ടിയുടെ താത്ക്കാലിക കൂദാശ നടത്തി. തോമസ് പോൾ റമ്പാന്റെ മുഖ്യ കാർമ്മികത്വത്തിലും ഇടവക വികാരി ഫാ. വർഗീസ് റ്റിജു ഐപ്പ്, സഹ വികാരി ഫാ. എബി ചാക്കോ, ഫാ. ഷാനു ഏബ്രഹാം എന്നീ വൈദിക ശ്രേഷ്ഠരുടെ സഹകാർമ്മികത്വത്തിലുമാണ് കൂദാശാ കർമ്മം നിർവ്വഹിച്ചത്.

MAHATMA GANDHI UNIVERSITY
Dr. PAULOS MAR GREGORIOS CHAIR
SCHOOL OF GANDHIAN THOUGHT AND DEVELOPMENT STUDIES

Paulos Mar Gregorios
Birth Centenary Lecture Series
on the general theme
*Shaping Our Common Future*

'PHILOSOPHY AND THE CONFLUENCE OF CULTURES'

Prof. Dr. S. Panneerselvam
General Secretary
Indian Philosophical Congress

Monday
5th Sept. 2022
7 pm

Zoom ID: 839 1878 6333 Passcode : pmg

You are cordially invited to join the Zoom platform

Fr. Dr. K.M. George Chairperson, PMG Chair



## ജോസഫ് മാർ പക്കാമിയോസ് സ്മാരക മന്ദിരം

കോലഞ്ചേരി: വടവുകോട് രാജർഷി മെമ്മോറിയൽ ഹയർ സെക്കന്ററി സ്കൂളിൽ പുതുതായി നിർമ്മിക്കുന്ന ജോസഫ് മാർ പക്കാമിയോസ് സ്മാരക മന്ദിരത്തിന് കാതോലിക്കേറ്റ് & എം ഡി സ്കൂൾസ് മാനേജർ ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് ശിലാസ്ഥാപന കർമ്മം നിർവ്വഹിച്ചു. ഫാ. മത്തായി ഇടയനാൽ കോറെപ്പിസ്കോപ്പാ, ഫാ. സൈമൺ ജോസഫ് , ഫാ. ജിത്തു മാത്യു, സഭ മാനേജിംങ് കമ്മറ്റി അംഗങ്ങളായ വി കെ വർഗീസ്, കെ വി പൗലോസ്, മാത്യു ഉമ്മൻ, സി. പി. ജോൺസൺ, സി. എ. ഗീവർഗീസ്, ജോമോൻ കുന്നുംപുറം, പ്രിൻസിപ്പൽ ഡോ. ജേക്കബ് ജോൺ, ഹെഡ്മിസ്ട്രസ് ഷേബ എം തങ്കച്ചൻ, സ്കൂൾ ഡവലപ്പ്മെന്റ് കമ്മറ്റി അംഗങ്ങളായ ഡോ. ടി. എം. ജോസ്, ജെയ്സൺ കുഴിവേലിൽ, സ്റ്റാഫ് സെക്രട്ടറി കെ. വൈ. ജോഷി, ബിനു കെ. വർഗീസ് എന്നിവർ പ്രസംഗിച്ചു.



**Graduation Ceremony of Mar Baselios Christian College Of Engineering & Technology Kuttikanam.**

## Three new congregations for Indian (Malankara) Orthodox Church in UK.

Dr. Mathews Mar Thimothios declared the formation of three new congregations in the UK under the diocese of UK - EUROPE and AFRICA.

St. Mary's Indian Orthodox Congregation, Hayes-North West London, St. Peter's and St. Paul's Indian Orthodox Congregation, Maidstone, East Kent and St. Thomas Indian Orthodox Congregation, Taunton- Somerset are the new congregations with effect from 01 September 2022. Now there are 31 Parishes/ Congregations in the UK under the Diocese of UK Europe and Africa of the Indian (Malankara) Orthodox Church.

Fr. P. J. Binu (07448 976144) - Hayes, North West London, Fr. Joseph Elavunkal (07442 593033)- Maidstone, East Kent and Fr. Geevarghese Tharakan (07469 601922) - Taunton are assigned as the Priest-in- Charge for the above new congregations




**Mar Dioscorus College of Pharmacy, Alathara, Trivandrum. Passing Out Ceremony of B Pharm & M Pharm.**



**ഉരുൾപൊട്ടലിലും അതിശക്തമായ മഴയിലും മലങ്കര ഓർത്തഡോക്സ് സഭയുടെ വെണ്ണിക്കുളം സെന്റ് ബഹനാൻസ് ഹയർ സെക്കന്ററി സ്കൂളിന്റെ ബസ് ഷെഡും, ശൗചാലയാവും, തകർന്നു വീണു നാശനഷ്ടങ്ങൾ ഉണ്ടായതിനെ തുടർന്ന് കാതോലിക്കേറ്റ് & എം ഡി സ്കൂൾസ് മാനേജർ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ സ്ഥലം സന്ദർശിച്ചു.**



**മലങ്കര ഓർത്തഡോക്സ് സഭയുടെ എം.എം.സി. കോർപ്പറേറ്റ് സ്കൂൾസ് കറസ്പോണ്ടന്റായി എ. പുന്നൂസിനെ പരിശുദ്ധ കാതോലിക്കാ ബാവാ നിയമിച്ചു. കുണ്ടറ സ്വദേശിയാണ്. സ്കൂൾസ് മാനേജർ ഡോ. യൂഹാനോൻ മാർ ദീയസ്കോറോസ് പരിശുദ്ധ ബാവായുടെ കൽപന കൈമാറി.**



ശ്രീകാര്യം ഗ്രിഗോറിയൻ കോളേജ് ഓഫ് അഡ്വാൻസ്ഡ് സ്റ്റഡീസിന്റെ ഓണാഘോഷം കോളജ് മാനേജർ ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസ് ഉദ്ഘാടനം ചെയ്തു. കൊമേഴ്സ് വിഭാഗം മേധാവി ഡോ. മനോഹരൻ നായർ, കോളജ് അഡ്മിനിസ്ട്രേറ്റർ ഫാ. ജോസഫ് ചാക്കോ, ചരിത്രവിഭാഗം അധ്യാപിക ഡോ. ഷീല ഐറിൻ ജയന്തി, കോളജ് യൂണിയൻ ഭാരവാഹികൾ എന്നിവർ സമീപം.



സെറാംപൂർ സർവ്വകലാശാലയിൽ നിന്നും ഡോക്ടറേറ്റ് നേടിയ ഫാ. ഡോ. മാത്യൂസ് ജോൺ മനയിലിനെ സെമിനാരി കുടുംബം ആദരിച്ചപ്പോൾ (31.8.2022).



MGOCSM ന്റെ നേതൃത്വത്തിൽ ഓണാഘോഷവും വീൽചെയർ വിതരണവും, ഓണസദ്യയും ആലുവ സ്കൂൾ ഫോർ ദി ബ്ലൈൻഡ് വിദ്യാലയത്തിൽ വച്ച് നടത്തപ്പെട്ടു. ചലച്ചിത്രതാരം അജു വർഗീസ്, പ്രസ്ഥാനം പ്രവർത്തകർ, സ്കൂൾ ഭാരവാഹികൾ എന്നിവർ കുഞ്ഞുങ്ങളോടൊപ്പം ആഘോഷങ്ങളിൽ സംബന്ധിച്ചു.




ദേവലോകം കാതോലിക്കേറ്റ് അരമനയിൽ നടന്ന ആർദ്ര ഓണകിറ്റ് വിതരണ സമ്മേളനം.



## സൺഡേസ്കൂൾ അധ്യാപക സമ്മേളനം

കുന്നംകുളം: ഭദ്രാസന സൺഡേ സ്കൂൾ അധ്യാപകരുടെ സമ്മേളനം ആർത്താറ്റ് അരമനയിൽ നടന്നു. കുന്നംകുളം ഭദ്രാസന സെക്രട്ടറി ഫാ. ജോസഫ് ചെറുവത്തൂർ അധ്യക്ഷനായ സമ്മേളനം ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു. അബ്രഹാം മാർ സ്തേഫാനോസ് മെത്രാപോലീത്ത മുഖ്യ പ്രഭാഷണം നടത്തി. ഭദ്രാസന വൈദീക സംഘം സെക്രട്ടറി ഫാ. ജോൺ ഐസക്, ഫാ. ഗീവർഗ്ഗീസ് തോലത്ത്, ഫാ. ഗീവർഗ്ഗീസ് വർഗ്ഗീസ് എന്നിവർ ഭദ്രാസന സൺഡേസ്കൂൾ ഡയറക്ടർ ലോഫ്സൺ മാസ്റ്റർ, സ്റ്റീഫൻ പുലിക്കോട്ടിൽ എന്നിവർ പ്രസംഗിച്ചു.

സമ്മേളനത്തിൽ വെച്ച് 35 വർഷം സൺഡേസ്കൂൾ സേവനം പൂർത്തിയാക്കിയ അധ്യാപകരേയും മുൻകാല ഭദ്രാസന ഭാരവാഹികളേയും ആദരിക്കുകയും ഗുരുപ്രണാമം ഭവനപദ്ധതിയിൽ ടാർഗറ്റ് പൂർത്തീകരിച്ച സൺഡേ സ്കൂളുകളെ അനുമോദിക്കുകയും ചെയ്തു.



## സാമൂഹിക തിന്മകൾക്കെതിരെ പ്രതികരിക്കണം: പ്രേം പ്രകാശ്

കോട്ടയം: സമൂഹത്തിൽ വർദ്ധിച്ചു വരുന്ന സാമൂഹിക തിന്മകൾക്ക് എതിരെ പ്രതികരിക്കുവാൻ കഴിയണമെന്ന് പ്രശസ്ത ചലച്ചിത്ര താരം പ്രേം പ്രകാശ് പറഞ്ഞു. ഓർത്തഡോക്സ് സെമിനാരിയിൽ നടന്ന ഓണാഘോഷം ഉദ്ഘാടനം ചെയ്തു പ്രസംഗിക്കുകയായിരുന്നു അദ്ദേഹം.

കുടുംബ തകർച്ചയും മൂല്യച്യുതിയും വർദ്ധികുന്നു. മക്കളും മാതാപിതാക്കളും തമ്മിലുള്ള ഡയലോഗും സന്തുഷ്ട കുടുംബങ്ങളും കുറയുന്നു. കലയും സാഹിത്യവും സ്നേഹവും ത്യാഗവും പരസ്പര സൗഹാർദ്ദവും ഉറപ്പിക്കുവാൻ ശ്രദ്ധിക്കണമെന്നും പറഞ്ഞു.

ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ അദ്ധ്യക്ഷത വഹിച്ചു. അസോസിയേഷൻ സെക്രട്ടറിയായി വീണ്ടും തെരഞ്ഞെടുക്കപ്പെട്ട അഡ്വ. ബിജു ഉമ്മനെ സെമിനാരി കുടുംബം ആദരിച്ചു. സഭയുടെ വളർച്ചയിൽ സെമിനാരിയുടെ പങ്ക് അതുല്യമാണെന്നും ചവിട്ടി താഴ്ത്തപ്പെടുന്നവരുടെ വിമോചനവും വികസനവും ലക്ഷ്യമാക്കുവാൻ കഴിയണമെന്നും അദ്ദേഹം പറഞ്ഞു.

പഴയ സെമിനാരി മാനേജർ ഫാ. ജോസഫ് വർഗീസ്, ഫാ. ഡോ. മാത്യു വർഗീസ്, ഡീക്കൻ എമിൽ റ്റി. ഏബ്രഹാം എന്നിവർ പ്രസംഗിച്ചു. ചലച്ചിത്ര താരം പ്രേം പ്രകാശ് സമ്മാനദാനം നിർവ്വഹിച്ചു.



പരിശുദ്ധ പരുമല തിരുമേനിയുടെ നവീകരിച്ച എണ്ണഛായാ ചിത്രം തിരുവല്ല എം.ജി.എം. ഹയർ സെക്കന്ററി സ്കൂൾ ചാപ്പലിൽ പ്രതിഷ്ഠിച്ചു. 31-08-2022 ബുധനാഴ്ച വിശുദ്ധ കുർബ്ബാനയ്ക്കും തുടർന്ന് നടന്ന ശുശ്രുഷകൾക്കും കാതോലിക്കേറ്റ് &എം. ഡി. സ്കൂൾസ് മാനേജർ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് മുഖ്യ കാർമ്മികത്വം വഹിച്ചു. പരിശുദ്ധ പരുമല തിരുമേനിയുടെ ആദ്യ ചിത്രങ്ങളിൽ ഒന്നാണിത്. പ്രസിദ്ധനായ ചിത്രമെഴുത്ത് രാജാ രവി വർമ്മ വരച്ചതാണ് പ്രസ്തുത ചിത്രം.




സെറാംപൂർ സർവ്വകലാശാലയിൽ നിന്നും ക്രിസ്ത്യൻ മിനിസ്ട്രിയിൽ ഡോക്ടറേറ്റ് നേടിയ **ഫാ. ഡോ. മാത്യൂസ് ജോൺ മനയിൽ**. *കേരളത്തിലെ സുറിയാനി ക്രിസ്ത്യാനികളിൽ വിശുദ്ധനാട് സന്ദർശനത്തിന്റെ ആദ്ധ്യാത്മിക സ്വാധീനം* എന്ന വിഷയത്തിൽ ഓർത്തഡോക്സ് വൈദിക സെമിനാരി പ്രിൻസിപ്പാൾ ഫാ. ഡോ. റെജി മാത്യുവിന്റെ മേൽനോട്ടത്തിൽ നടത്തിയ ഗവേഷണ പ്രബന്ധത്തിനാണ് ഡോക്ടറേറ്റ്.

ഓർത്തഡോക്സ് വൈദിക സെമിനാരി ചീഫ് ലൈബ്രേറിയനും ദിവ്യബോധനം രജിസ്ട്രാറും നിരണം ഭദ്രാസനത്തിലെ വളഞ്ഞവട്ടം സെന്റ് മേരീസ് പള്ളി വികാരിയുമാണ്.



ശാന്തിഗിരി ആശ്രമം സ്ഥാപകൻ നവജ്യോതി കരുണാകര ഗുരുവിന്റെ 96-ാമത് ജന്മദിന വാർഷികത്തോട് അനുബന്ധിച്ച് നടത്തിയ സൗഹൃദ കൂട്ടായ്മയിൽ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസും. യൂഹാനോൻ മാർ പോളിക്കാർപ്പോസും വിശിഷ്ടാതിഥികളായി പങ്കെടുത്തപ്പോൾ ശാന്തിഗിരിയിലെ സ്വാമി ഗുരുരത്നം ജ്ഞാന തപസ്വിയും മറ്റ് സ്വാമിമാരും ഒപ്പം.



താപസശ്രേഷ്ഠനായ മൈലപ്ര മാത്യൂസ് റമ്പാന്റെ മുപ്പത്തിഒന്നാം ഓർമ്മപ്പെരുന്നാളിനോട് അനുബന്ധിച്ചു നടക്കുന്ന വനിതാ സംഗമം ഗീവർഗീസ് മാർ പക്കോമിയോസ് ഉത്ഘാടനം ചെയ്തു. ആശ്രമ സുപ്പീരിയർ നഥാനിയേൽ റമ്പാൻ, ഫാ. സാം പി ജോർജ് , ഫാ. ജോൺ കെ സാമുവൽ, സഭ മാനേജിംഗ് കമ്മിറ്റി അംഗം അനിൽ ടൈറ്റസ് തുടങ്ങിയവർ സംബന്ധിച്ചു.